# THE CHURCH WEEKLY

VOL. IV | SUNDAY 23RD APRIL 1950 | PRICE 2 ANNAS PER COPY. | No. 15

## FAMILY LIFE

*(Rev: S. Craig)*

Lk. 1. 48: *"From henceforth all generations shall call me blessed."*

To-day the Church celebrates the Annunciation of S. Mary the Virgin, when the archangel announced that she would be the Mother of our Lord, and when the Holy Ghost came upon her and overshadowed her. For that reason we call her blessed. She knew it was God's will, and for her part in God's purpose she anticipated that all men would look back to her with reverence. The angel shows us the kind of reverence which we ought to offer; "Hail, thou that art highly favoured: the Lord is with thee; blessed art thou among women". Again, the archangel said to her; "Fear not, Mary, for thou hast found favour with God. And behold, thou shalt conceive in thy womb, and bring forth a Son, and shalt call his name JESUS. He shall be great, and shall be called the Son of the Most High". Similarly, Elizabeth her cousin said; "Blessed art thou among women, and blessed is the fruit of thy womb."1. Finally, Mary in her hymn Magnificat deliberately praising God for this great mystery of the infant's Birth, "Son of the Most High", says in all humility: "All generations shall call me blessed". And the Church re-echoes it as often as the Magnificat is sung at Evensong.

She was blessed above all others. In her seed the curse of the seed of Eve is done away. She was blessed in her child. "He that is mighty hath done to me great things". God's Birth into this world did not shun the details and intimacies of family life. "Holy is his Name"; his nature is altogether holy; yet he did not shirk the dulness and the joy of family life. "God sent forth his son born of a woman", as S. Paul says. 2. In his Conception he sanctified womankind and motherhood. In his Birth he set his seal to ordinary family life with its cares and duties and joys. He might have chosen a more spectacular entry into the world. But he chose the seed of Abraham, 3. and woman the weaker vessel of the human race. By his birth he sanctified, set his seal to human relationships as holy. "He that is mighty hath done to me great things." 'All generations shall call me blessed", We need not speak of her as God, but we must not overlook the Divine fulness of grace which was given to her for the Saviour's Birth (Non ut mater gratiae sed ut filia gratiae). 4. No one in the world's long history has received such a favour from God, and no human being is more worthy of reverence than she. In her sanctification motherhood and family life are marked off or sealed by God as channel of grace. For him birth and family life were normal and acceptable: for us as christians, motherhood and family life are normal channels of God's grace. They are a sacrament in which God speaks to us in common life both in the fears and in the joys of family life. Always the christian comes back to this controlling principle: Motherhood and family life are a sacrament.

Of course every Jewish maiden looked forward to her married life: the Messiah might be her child. It might be her destiny to be the mother of the promised Messiah. For that very reason they thought highly of marriage. They approached it with reverence. They fasted and prepared carefully for it. 5. Evenso. Woman was a rather degraded member of society, a household slave. 6. Against that estimate of women among the Hebrews our Lord redeems our natural relationships by his Birth and Conception. What was lowly and mean was purified and exalted. "He hath exalted them of low degree". 7. "All generations shall call me blessed". Christianity has raised woman to her proper place, for it shows marriage to have been instituted by God to be a source of blessing. Husband and wife are fellow-workers with God in Creation. In marriage two people become objects of God's love in order that the community may be blessed throgh them. Neither is to dominate the other: the Christian home is one of cooperation, just as the Child Jesus co-operated with the Virgin and Joseph in the work of the house and in the carpenter's shop. Christian parents are fellow workers with God. There is no domination in such a home, and no independence. In God's sight they are equal. "There can be no male and female, for (ye) all are one (man) in Christ Jesus", says S. Paul. 8. In S. Peter's words they are Joint-heirs of grace of life". 9. "The twain shall become one flesh."

10. At one stage in the Child's education the Bles ed Virgin would hang above the door at the entrance to the house the Hebrew text of the

1. Luk. i. 28, 30, 42, 48, 49.
2. Gal. iv. 4.
3. Heb. ii. 16.
4. Bengel, Lk. i. 28.
5. Edersheim: "Life and Times of Jesus The Messiah" vol. I p. 352
6. Moore: "Judaism" & H. Relig. & Ethics vol. viii. art. "Marriage"
7. Lk. i. 52 b.
8. Gal. iii. 28 of Mtt. xix. 5.
9. I. Peter iii. 7.
10. Edersheim: "Sketches" p. 107
Moore: "Judaism" vol. i. p. 129
Danby: Mishnah p. 795 sub. "Mezuzah".

Shema. "Hear, O Israel: the Lord, our God is one Lord". It was the motto of the Hebrew family in the education of children.

The whole outlook therefore of a Jewish girl was governed by these two thoughts: 1. To be the mother of the Messiah, and so achieve blessedness: 2. To be the parent of a child rightly educated, beginning from the Shema, later giving the child a knowledge of the Pentateuch, and lastly the great teaching of the Hebrew prophets: it was a religious education very largely.

To-day at the altar let us pray for God's grace in christian homes: that christian mothers may be called blessed, blessed because they are the mothers of Christ's flock, Christ's Church" on earth. Family life, as you know from Church History, has sometimes been exposed to ridicule, sometimes it has been regarded as inferior to celibacy, as if it were tainted and something to be shunned. The early Fathers, even the greatest, and celibate writers of Moral Theology have sometimes erred on that side. We have got to think of this question in the light of the Gospel of our Lord. We have got to think of the Incarnation as a raising of woman's nature and state: a new creation in Christ. Christian women look back to Jesus as the Redeemer of their nature and their position in the world. In his entry into the world family life has been made holy as a sphere in which God acts as he acted in the Holy Family of Nazareth. We have got to follow the pattern of the Holy Family. Our own family. and that of all other communicants to-day have to show God's grace in action. Each family is a christian sacrament, a sphere in which God is found, a normal acceptable vehicle of God's presence and power—as he was present with power in the Family of Nazareth, "He that is mighty hath done to me great things." All generations shall call me blessed". Mary was indeed blessed in her child, according to the kind of child she rears. Blessed is every christan mother who brings up her child to be like Jesus.

We have another point here: to keep the Hebrew motto of education in view in family life-that religion may be the concern of education. You know how important this will be in India. What is the use of an Arts or Science education if we ignore the Hebrew motto, the Duty towards God, and the Duty towards our Nieghbour: "Hear, O Israel: the Lord our God is one Lord: And thou shalt love the Lord thy God with all thine heart, and with all thy soul, and with all thy might. And these words which I command thee this day shall be upon thine heart: and thou shalt teach them diligently unto thy children". (A sermon preached in Bishop's College Chapel Calcutta)

11. Deut. vi. 4—9, xi. 13—21.

ബാലപംക്തി

# വനബാലിക

(അലക്സ്)

## അദ്ധ്യായം 19

### പുനഃസമാഗമം

പ്രഭു ചിരിച്ചുകൊണ്ടു ചോദിച്ചു. "ജോൺസാ നിങ്ങൾ എന്റെ കണ്ണുകളിലേക്കു സൂക്ഷിച്ചു നോക്കുക എന്നെ നിങ്ങൾക്കു് ഒട്ടും തിരിച്ചറിഞ്ഞുകൂടെ? എന്റെ പുത്രി നഷ്ടപ്പെട്ടതു് നിങ്ങൾ ഓർക്കുന്നില്ലേ?"

കപ്പിത്താൻ പ്രഭുവിന്റെ കണ്ണുകളിലേക്കു തുറിച്ചു നോക്കി. ആ നീലക്കണ്ണുകൾ യഥാർത്ഥ പ്രഭുത്വം ദ്യോതിപ്പിക്കുന്നവയായിരുന്നു. അദ്ദേഹം ഉടൻ തന്നെ തന്റെ തൊപ്പി ഉയർത്തി മുട്ടിന്മേൽ നിന്നു ക്ഷമാപണം ചെയ്തു. അതിനെ തുടർന്നു പറഞ്ഞു.

"പ്രഭോ! എനിക്കു വളരെ സന്തോഷകരവും എന്നാൽ സന്താപകരവുമായ ചില സംഗതികൾ അറിയിക്കുവാനുണ്ടു്. അങ്ങയുടെ പുത്രി സാലി ഇതേവരെ ആയിട്ടും മരിച്ചിട്ടില്ല."

പ്രഭു ഉദ്വേഗത്തോടുകൂടി ഇടയ്ക്കു കയറി പറഞ്ഞു. "എന്തു്? എന്തു്? എന്റെ ഓമനപുത്രി മരിച്ചിട്ടില്ലെന്നോ? അതു് ഒന്നുകൂടി പറയൂ. എവിടെ എന്റെ സാലിക്കുട്ടി? നിങ്ങൾ അവളെ കണ്ടുവോ?"

കപ്പിത്താൻ:– "സാലിയെ കാണാനുള്ള ഭാഗ്യം ഞങ്ങൾക്കു സിദ്ധിച്ചില്ല. എന്നാൽ സാലി വളരെ നാൾ താമസിച്ചിരുന്ന ഒരു ഗുഹ ഇതിനടുത്തുണ്ടു്. അതു ഞങ്ങൾ കാണുകയുണ്ടായി. അതിൽ അവളുടെ ഡയറി ഉണ്ടായിരുന്നു. കൂടാതെ അങ്ങയുടെ ജ്യേഷ്ഠൻ വില്യം പ്രഭു മരിച്ചതും അവിടെ വെച്ചായിരുന്നു."

പ്രഭു:—"എന്താണു് നിങ്ങൾ പറയുന്നതു്? എനിക്കു ഒന്നും മനസ്സിലാകുന്നില്ല. എന്റെ ജ്യേഷ്ഠൻ കടലിൽ വെച്ചല്ല മരിച്ചതെന്നോ? ആ ഗുഹ എവിടെ? ആ ഡയറികൾ ഇങ്ങു തരൂ."

കപ്പിത്താൻ ഉടൻതന്നെ ആ ഡയറികൾ പ്രഭുവിന്റെ വശം നൽകി. അദ്ദേഹം അത്യാർത്തിയോടെ അതു പാരായണം ചെയ്തു. സാലിയുടെ അൽഭുതജീവിതങ്ങളെപ്പററിയുള്ള വിവരണങ്ങൾ വായിച്ചതോടുകൂടി അദ്ദേഹം ചാടിയെണീററുകൊണ്ടു ഒരു ആർപ്പുവിളി നടത്തി. അനന്തരം ഒരു കൊച്ചുകുട്ടിയെപ്പോലെ തുള്ളിച്ചാടി.

"ജിമ്മി! ഞാൻ പറഞ്ഞില്ലേ അവളെ ഒരു സിംഹവും പിടിച്ചിട്ടില്ലയെന്നു്? എടോ കപ്പിത്താൻ, ഇപ്പോഴെങ്കിലും തനിക്കു വിശ്വാസമായോ? എവിടെ? എന്റെ സാലി നിങ്ങളുടെ കൂട്ടത്തിൽ ഉണ്ടോ? ഉണ്ടെങ്കിൽ എനിക്കു തരൂ. ഞാനവളെ ചുംബിക്കട്ടെ. എന്റെ വയസ്സുകാലത്തു നിങ്ങൾ എന്നെ ഈവിധം കബളിപ്പിക്കരുതു്."

ഈവിധം പ്രഭു പുലമ്പിത്തുടങ്ങി. സാലിയെ ഗുഹയിൽ കാണുവാൻ സാധിച്ചില്ല എന്നു കപ്പിത്താൻ വീണ്ടും വീണ്ടും പറഞ്ഞതിനോടുകൂടി ഉടൻ ഗുഹയിലെത്തണമെന്നു അദ്ദേഹം ശഠിച്ചു. അതോടുകൂടി അവർ എല്ലാവരും ചേർന്നു അവിടെ നിന്നും ഒന്നുരണ്ടു മൈൽ ദൂരെയായി സ്ഥിതിചെയ്തിരുന്ന ഗുഹയിൽ പ്രവേശിച്ചു.

തന്റെ ഓമനപുത്രി സാലി താമസിച്ചിരുന്ന സ്ഥലമാണല്ലോ എന്നു ഓർത്തതോടുകൂടി അദ്ദേഹം ചപലനായിത്തീർന്നു. അവിടെയുണ്ടായിരുന്ന പൊടിനിറഞ്ഞ കസാലകളും കട്ടിലുകളും എല്ലാം അദ്ദേഹം അംഗുലം പ്രതി ചുംബിച്ചു. ഗുഹയ്ക്കു ചുററും "സാലിയെ—സാലിയെ" എന്നു ഉച്ചത്തിൽ വിളിച്ചുകൊണ്ടു ഓടിനടന്നു.

പ്രഭുവിന്റെ ശാഠ്യം നിമിത്തം അന്നത്തെ രാത്രി അവിടെ കഴിച്ചുകൂട്ടുന്നതിനു നിശ്ചയിച്ചു. കപ്പലിൽ നിന്നു വേണ്ട കിടക്കകൾ വരുത്തി അവർ ആ ഗുഹയിൽ തന്നെ ശയിച്ചു. എന്നാൽ പ്രഭുവും ജിമ്മിയും ആ ഡയറികൾ വീണ്ടും വീണ്ടും വായിച്ചു നേരം വെളുപ്പിക്കയാണുണ്ടായതു്. സാലിയുടെ അവസാനം എന്തായിരുന്നുവെന്നു അവർക്കാർക്കും നിശ്ചയിച്ചുകൂടായിരുന്നു. മരിച്ചിരുന്നുവെങ്കിൽ അവളുടെ അസ്ഥികൾ എങ്കിലും കാണാതിരിക്കയില്ലായിരുന്നുവെന്നു് ജിമ്മി പറഞ്ഞു. അവിടം വിട്ടുപോയതായിരുന്നുവെങ്കിൽ അതു് നിശ്ചയമായും ഡയറിയിൽ കുറിക്കുമായിരുന്നു എന്നു് കപ്പിത്താനും പ്രസ്താവിച്ചു. അപ്പോഴേയ്ക്കും നേരം പ്രഭാതമായിക്കഴിഞ്ഞിരുന്നു. വിരിയനും കൂട്ടരും കുറെ പക്വഫലങ്ങൾ ശേഖരിക്കുന്നതിലേയ്ക്കു വേണ്ടി കാട്ടിനുള്ളിലേയ്ക്കു കയറി. സ്വല്പം സമയം കഴിഞ്ഞപ്പോൾ ഒരു ദീനവിലാപം കാട്ടിൽ നിന്നും കേട്ടുതുടങ്ങി. ഗുഹയിൽ ഉണ്ടായിരുന്നവരെല്ലാവരും തങ്ങളുടെ ആയുധം കരസ്ഥമാക്കിക്കൊണ്ടു ശബ്ദം കേട്ട സ്ഥലത്തേയ്ക്കു പാഞ്ഞു,

അവിടെ വിരിയനും സഹചരന്മാരും കൂടി ഒരുതരം ഹ്രസ്വകായന്മാരായ കാപ്പിരികളുമായി യുദ്ധം ചെയ്യുകയായിരുന്നു. പ്രഭുവും കൂട്ടരും വന്നപ്പോഴേയ്ക്കും അവർ വിരിയനെയും കൂട്ടരെയും ബന്ധിച്ചു കഴിഞ്ഞിരുന്നു. തെരുതെരെയുള്ള വെടിയാൽ കാപ്പിരികൾ പലരും ചത്തുവീണു. ഒന്നുരണ്ടുപേരെ അവർ അടിമകളായി പിടിച്ചു. ബാക്കിയുണ്ടായിരുന്നവർ ഭയപ്പെട്ടു ജീവനും കൊണ്ടു ഓടിക്കളകയും ചെയ്തു.

അടിമകളായിപിടിച്ച കാപ്പിരികളെ തിരിയെ ഗുഹയിലേക്കു കൊണ്ടുവന്നു് അവർ എന്തിനാണു് വിരിയനേയും കൂട്ടരെയും ആക്രമിച്ചതെന്നു ചോദിച്ചു. തുടരെത്തുടരെയുള്ള ചോദ്യങ്ങളാൽ അവർ മനുഷ്യഭോജികളായ കാപ്പിരികളാണെന്നു മററുള്ളവർ മനസ്സിലാക്കി.

ജിമ്മി വിരിയൻ മുഖാന്തിരം കാപ്പിരികളോടു ചോദിച്ചു. "നിങ്ങൾ അല്ലെ ഈ ഗുഹയിലുണ്ടായിരുന്നു ഞങ്ങളെപ്പോലെയുള്ള ചിലരെ അടിമകളായി പിടിച്ചുകൊണ്ടുപോയതു്?"

കാപ്പിരി—അതെ

ജിമ്മി—അവരെ എന്തുചെയ്തു.

കാപ്പിരി-ഞങ്ങൾ തിന്നു.

പ്രഭു ഇടയ്ക്കുകയറി ചോദിച്ചു. ഇവിടെ താമസിച്ച ഒരു പെൺകുട്ടിയെ നിങ്ങൾ അല്ലെ പിടിച്ചുകൊണ്ടുപോയതു

കാപ്പിരി—അതെ

അദ്ദേഹത്തിന്റെ മുഖം ചുവന്നു. തലമുടികൾ എഴുന്നു. "ആ പെൺകുട്ടി എവിടെ?" സകലരും ഒരേ സമയം ചോദിച്ചു. കാപ്പിരികൾ അതിനുത്തരം പറയാതെ കണ്ണുമിഴിച്ചു നിൽക്കുന്നതുകണ്ടു് അവർ സാലിയേയും ഭക്ഷിച്ചതായിരിക്കാം എന്നു പ്രഭു ചിന്തിച്ചു. പ്രഭു അദ്ദേഹത്തിന്റെ തോക്കു കാപ്പിരിയുടെ നേരെ ചൂണ്ടിപ്പിടിച്ചു. എന്നാൽ കപ്പിത്താൻ തടുത്തുകൊണ്ടു പറഞ്ഞു. നിൽക്കു, വിവരം മുഴുവൻ മനസ്സിലാക്കാം. അനന്തരം കാപ്പിരിയുടെ നേരെ തിരിഞ്ഞു സൌമ്യമായി ചോദിച്ചു. "സത്യം പറയുക എന്നാൽ നിങ്ങളെ വെറുതെ വിട്ടയക്കാം. ആ പെൺകുട്ടിയെ നിങ്ങൾ എന്തു ചെയ്തു"

അവളെ കൊല്ലുവാൻ പോയസന്ദർഭത്തിൽ ഒരു ഭയങ്കരനായ സിംഹം അവരുടെ ഇടയിൽ ചാടിവീണു അവരിൽ പലരെയും കൊന്നശേഷം സാലിയേയും കൊണ്ടു് അവിടം വിട്ടുപൊയ്ക്കളഞ്ഞു എന്നു അവർ പ്രസ്താവിച്ചു. ഈ വാർത്താശകലം പ്രഭുവിനെ അത്യ

# ക്രൈസ്തവലോകവാർത്തകൾ

**ഒരു മെത്തഡിസ്റ്റു ബിഷപ്പിന്റെ ആരോപണം**

ന്യൂയോർക്കിലെ മെത്തഡിസ്റ്റ് ബിഷപ്പും മെത്തഡിസ്റ്റ് ബോർഡ് ഓഫ് മിഷ്യൻസിന്റെ ഉപാദ്ധ്യക്ഷനുമായ ജി. ബ്രോംലി ഓക്സനാം കഴിഞ്ഞ ഡിസംബർമാസത്തിൽ ബോർഡ് ഓഫ് മിഷ്യൻസിന്റെയും "ചർച്ച് എക്സറ്റൻഷൻ ഓഫ് ദി മെത്തഡിസ്റ്റ് ചർച്ചിന്റെയും വാർഷികയോഗത്തിൽ ഇപ്രകാരം പ്രസംഗിച്ചു:– അമേരിക്കയുടെ സ്വാതന്ത്ര്യം ഇന്ന് ഭീഷണിപ്പെടുത്തപ്പെട്ടിരിക്കുന്നു, റോമൻ കത്തോലിക്കാസഭയാലും കമ്മ്യൂണിസത്താലും. നാം വിഭാവനം ചെയ്യുന്ന രീതിയിലുള്ള മതസ്വാതന്ത്ര്യത്തിൽ റോമൻകത്തോലിക്കാസഭ വിശ്വസിക്കുന്നില്ല; നാം വിശ്വസിക്കുന്ന രീതിയിലുള്ള പൗരസ്വാതന്ത്ര്യത്തിൽ കമ്മ്യൂണിസ്റ്റുപാർട്ടി വിശ്വസിക്കുന്നില്ല. ഈ വസ്തുതകൾ ഖേദപൂർവമാണ് ഞാൻ പ്രസ്താവിക്കുന്നത്. പ്രോട്ടസ്റ്റന്റുകാർ ഇവ ഗ്രഹിക്കുകയും ഗോളവ്യാപകമായ ഒരു പ്രതിസന്ധിഘട്ടത്തെ തരണം ചെയ്യുന്നതിനായി അതിനെ അഭിമുഖീകരിക്കുകയും വേണം. ഇന്ന് സ്വാതന്ത്ര്യം തന്നെ അപകടത്തിലാണെന്നു നാം ധരിക്കണം.

റോമൻകത്തോലിക്കാസഭയോ കമ്മ്യൂണിസ്റ്റുപാർട്ടിയോ നമുക്ക് മതസ്വാതന്ത്ര്യമോ പൗരസ്വാതന്ത്ര്യമോ നിഷേധിക്കുന്നതിനു ശ്രമിക്കുമ്പോൾ, അതിനു തലകുനിക്കുന്നത്– നമ്മുടെ സ്വാതന്ത്ര്യം പൂർണ്ണമായി നഷ്ടീഭവിക്കുന്നതുവരെ തലകുനിക്കുന്നത്—സഹിഷ്ണുതയാണെന്നു തെറ്റിദ്ധരിക്കേണ്ടതില്ല.

കമ്മ്യൂണിസ്റ്റുകാരുടെ അധികാരവ്യാപ്തി തടയപ്പെടുകതന്നെ വേണം. തങ്ങളുടെ വിശ്വാസസത്യങ്ങൾക്കുവേണ്ടി കഷ്ടതസഹിക്കുന്നതിനും മരണം വരിക്കുന്നതിനും സന്നദ്ധരായ മനുഷ്യവ്യക്തികളാണ് ഇതിനു ഉദ്യുക്തരാകേണ്ടതു്.

എങ്ങനെയാണ് "ഭയങ്കരമായ ഈ മതസ്വാതന്ത്ര്യഭീഷണി"യെ എതിരിടേണ്ടതു്? ഏതെങ്കിലും ആദർശസമൂഹങ്ങളുടെ ബലം പ്രയോഗിച്ചുള്ള പ്രചരണത്തെ എതിർക്കുന്നതിനു ശ്രമിക്കുന്നവരായ ലോകത്തിന്റെ നാനാഭാഗങ്ങളിലുള്ള സ്വാതന്ത്ര്യജനതയുടെ സഹകരണംകൊണ്ടാണ് ഇതു സാധിക്കേണ്ടതു്.

രാഷ്ട്രത്തിന്റെ പൊതുമുതൽ സഭവക (Parochial) വിദ്യാലയങ്ങൾക്കു വേണ്ടി വിനിയോഗിക്കണമെന്നുള്ള വാദഗതി ഇന്ന് അതിവിപുലതരവും ഗുരുതരവുമായ ഒരു പ്രശ്നമായി വളർന്നിരിക്കുന്നു. സഭയും രാഷ്ട്രവും വ്യതിരിക്തമാണെന്നുള്ള അമേരിക്കൻ സിദ്ധാന്തത്തെ തകർക്കുന്നതിനു സൂക്ഷ്മം വിഭാവനം ചെയ്തിട്ടുള്ള ഒരു കൗശലപദ്ധതിയുടെ ഭാഗമാണിതു്. മനസ്സാക്ഷി സ്വാതന്ത്ര്യം, ആരാധനാസ്വാതന്ത്ര്യം, പ്രസംഗസ്വാതന്ത്ര്യം, പത്രപ്രവർത്തനസ്വാതന്ത്ര്യം എന്നിവയിലുള്ള മൂല്യങ്ങൾ നിഷേധിക്കത്തക്കവിധത്തിൽ യുവജനങ്ങളുടെ ചിന്താഗതിയെ കരുപ്പിടിക്കുന്നതിനുള്ള ഒരു പദ്ധതിയുടെ ഭാഗവുമാണിതു്.

അമേരിക്കൻ പബ്ളിക്ക് സ്കൂൾപദ്ധതി നമ്മുടെ ഏറ്റവും പ്രധാനപ്പെട്ട നേട്ടങ്ങളിലൊന്നാണ്. ജനായത്തഭരണത്തിന്റെ ബലിഷ്ഠസ്തംഭമാണതു്.

"ദൈവശൂന്യമായ വിദ്യാലയങ്ങൾ" എന്നുപറഞ്ഞ് നമ്മുടെ വിദ്യാലയങ്ങളെ അപവദിക്കുന്നതു് ജനങ്ങളെ വഴിതെറ്റിക്കുകമാത്രമല്ല, ജനായത്തഭരണത്തിന്റെ അടിത്തറ തോണ്ടുകകൂടിയാകുന്നു. പൊതുജനവിദ്യാഭ്യാസഫണ്ടിൽനിന്ന് വർദ്ധകകൾ പ്രൈവറ്റ് വിദ്യാലയങ്ങൾക്കുവേണ്ടി നല്കുന്നപക്ഷം, കാലക്രമേണ നമ്മുടെ പബ്ളിക്കുസ്കൂൾ സംവിധാനം തന്നെ ക്ഷയിച്ച് ക്രമേണ അതു് നശിച്ചൊടുങ്ങുകയായിരിക്കും ഫലം.

സമുദായം വിഭജിക്കപ്പെടുന്നതിന് നാം അനുവദിച്ചുകൂടാ. ഏകഘടകമായിരിക്കുന്ന അമേരിക്കയെ വിഭാഗീയഗ്രൂപ്പുകളായി വിഭജിക്കുന്നതിനുള്ള ശിഥിലീകരണവാസനയെ നമുക്ക് അവസാനിപ്പിക്കാം. മതസ്വാതന്ത്ര്യത്തിൽ വിശ്വസിക്കുന്ന സ്ത്രീപുരുഷന്മാർ ഇന്ന് വിദ്യാഭ്യാസരംഗത്തു പ്രത്യക്ഷപ്പെട്ടിരിക്കുന്ന ഈ വാദഗോടിയെ മുഴുവനായി പരിശോധിക്കേണ്ടതാണ്. മതസ്വാതന്ത്ര്യസംരക്ഷണത്തിന്റെ മൗലികഭാഗമായിട്ടാണ് നമ്മുടെ രാഷ്ട്രം മതപരമായ പ്രത്യേകാനുകൂല്യങ്ങൾ കാണിക്കുന്നതല്ലെന്നുള്ള അമേരിക്കൻ തത്വത്തെ നാം മുറുകെപിടിച്ചിരിക്കുന്നതു്.

**പുനരൈക്യശ്രമങ്ങൾക്കു എതിരായി കോടതി വിധി**

അമേരിക്കൻ ഐക്യനാടുകളിലുള്ള വിവിധ ക്രൈസ്തവസഭകൾ തമ്മിൽ പുനരൈക്യശ്രമം ശീഘ്രതരമായി നടന്നുവരികയായിരുന്നു. എന്നാൽ അടുത്തയിട ഉണ്ടായ ഒരു കോടതി ഉത്തരവ് പലതരത്തിലുള്ള പ്രത്യാഘാതങ്ങൾ ഉളവാക്കിയിരിക്കുന്നു. കോൺഗ്രിഗേഷനൽ സഭകളുടെയും എവാൻജലിക്കൻ ആൻഡ് റിഫോംഡ് സഭയുടെയും കേന്ദ്രസമിതികൾ വിവിധ ഇടവകകളുമായി ചർച്ച നടത്തിയതിനു ശേഷം യോജിക്കുന്നതിനു തീരുമാനിച്ചു. ഈ രണ്ടു സഭയിലുംകൂടി ഏകദേശം ഇരുപതുലക്ഷം അംഗങ്ങളുമുണ്ട്.

ഈ പുനരൈക്യ പദ്ധതിക്കെതിരായി ഒരു ഉത്തരവുണ്ടാകണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട് ബ്രൂക്ലിലിൻ നഗരത്തിലുള്ള കോൺഗ്രിഗേഷനൽ ഇടവക സുപ്രീംകോടതിയിൽ ഒരു ഹർജി സമർപ്പിക്കുകയും ഹർജിക്കനുകൂലമായി ഒരു താൽക്കാലിക നിരോധന ഉത്തരവ് നൽകുകയും ചെയ്തിരിക്കുന്നു. പ്രസ്തുത നിരോധന ഉത്തരവിൽ ഇപ്രകാരം പ്രസ്താവിച്ചുകാണുന്നു. ഒരു സിവിൽ കോടതിക്ക് ഒരു സഭയുടെ ഉൾഭരണകാര്യങ്ങളിൽ പ്രവേശിക്കുവാൻ സ്വാതന്ത്ര്യമില്ലെങ്കിലും സഭയുടെ മുതലുകൾ ട്രസ്റ്റിനു വിരുദ്ധമായി ചെലവഴിക്കുന്നതിനെ നിരോധിക്കുന്നതിനവകാശമുണ്ട്. കൂടാതെ സഭാനേതാക്കന്മാരും വേദശാസ്ത്രജ്ഞന്മാരും തമ്മിൽ എന്തെല്ലാം അഭിപ്രായ ഐക്യമുണ്ടായിരുന്നാലും അതിനനുസരണമായി നവീന ഐക്യസഭയിൽ ചേരുന്നതിനു ഒരു സാധാരണ അംഗത്തെ ഹേമിക്കുവാൻ ഒരുവനും അവകാശമില്ല. ഈ അഭിപ്രായം പ്രായോഗികരൂപത്തിൽ നിർവചിച്ചാൽ, സഭയുടെ കേന്ദ്രസമിതിക്ക് വിവിധ ഇടവകകളുടെ അനുകൂല്യം കൂടാതെ ഒരു തീരുമാനം ചെയ്യുവാൻ അധികാരമില്ലെന്നു വന്നുകൂടുന്നു.

ഈ തീരുമാനം പുനരൈക്യശ്രമങ്ങളെ ആകമാനം പ്രതിലോമപരമായി സ്പർശിക്കുമെന്ന് ഭയപ്പെടുന്ന പലരും

---

ധികമായി സന്തോഷിപ്പിച്ചു. അവർ എല്ലാവരും മുട്ടിന്മേൽ നിന്നു കൊണ്ടു ഈശ്വരനു് സ്തുതിഗീതങ്ങൾ പാടി.

സാലി ജീവനോടുകൂടി ആ വനത്തിൽഎവിടെയോ ഉണ്ടെന്നു അവർഎല്ലാവരും ഐകകണ്ഠ്യേന പറഞ്ഞു. അതിനാൽ സാലിയെ തിരിയെ കൊണ്ടുവരുന്നതുവരെ കപ്പൽ അവിടെ കിടക്കട്ടെയെന്നു് കപ്പിത്താൻ ആജ്ഞാപിച്ചു.

അവർ രണ്ടു കൂട്ടമായി തിരിഞ്ഞു. ജിമ്മിയും പ്രഭുവും ഉൾപ്പെട്ട കൂട്ടം കുറെ ദൂരം കടൽ തീരം വഴി തെക്കോട്ടുയാത്ര ചെയ്തശേഷം നദീതീരത്തുകൂടി ഉള്ളിലേയ്ക്കു പ്രവേശിച്ചു.

ഇന്നു് അമേരിക്കയിലുണ്ടു്.

## ഹൈഡ്റജൻ ബോംബു നിർമ്മാണത്തെപ്പററി

ഹൈഡ്റജൻ ബോംബുനിർമ്മാണത്തെ തടയേണ്ടതിന്റെ ആവശ്യകതയെപരാമർശിച്ച് കാന്റർബറി ആർച്ചുബിഷോപ്പ് തിരുമനസ്സുകൊണ്ടു ചെയ്ത ഒരു പ്രസ്താവനയിൽ ഇപ്രകാരം കാണുന്നു. ആയുധം എന്ന നിലയിൽ ഹൈഡ്ജൻബോംബ് നിർമ്മാണവും ഉപയോഗവും തടയേണ്ടതു് സുബുദ്ധിയും സംസ്കാരവും മതബോധവും ഉള്ള പൗരാവലിയുടെ പ്രാഥമിക ചുമതല മാത്രമാകുന്നു. ഇതു സംബന്ധിച്ച് ഒരു തീരുമാനത്തിൽ വരുന്നതിനു രാഷ്ട്രങ്ങളെ പ്രേരിപ്പിക്കേണ്ട ചുമതല അഖിലലോക നേതാക്കന്മാരിൽ അവശേഷിക്കുന്നു. യോർക്ക് ആർച്ചുബിഷോപ്പ് തിരുമനസ്സുകൊണ്ടും ഇതേപ്രകാരത്തിൽ ഒരു പ്രസ്താവന പുറപ്പെടുവിച്ചിട്ടുണ്ടു്.

അഖിലലോക സഭാകൗൺസിലിന്റെ കേന്ദ്രസമിതിയും ഈ വിഷയം സംബന്ധിച്ച് രാഷ്ട്രങ്ങൾ തമ്മിൽ യോജിച്ച തീരുമാനം ചെയ്യേണ്ടതിന്റെ ആവശ്യകത എടുത്തുപറയുന്നുണ്ടു്. ജഗന്നിയന്താവായ ദൈവത്തിന്റെ വചനത്തിനു മനുഷ്യൻ കൂടുതൽ ശ്രദ്ധ നൽകേണ്ട നാഴിക ഇതാണു്. ആത്മാർത്ഥമായ പ്രാർത്ഥനയ്ക്കുള്ള സന്ദർഭവും ഇതുതന്നെ. മനുഷ്യന്റെ വിധി ദൈവത്തിന്റെ കയ്യിൽ ഇരിക്കുന്നു. അവനിൽ വിശ്വസിക്കുന്നവർക്ക് എന്തെല്ലാം വന്നാലും ഭയത്തിനുകാരണമില്ല, എന്നിങ്ങനെയാണു് ആ പ്രസ്താവന സമാപിക്കുന്നതു്.

## ഓർത്തഡോക്സ് യുവജനപ്രസ്ഥാനം

1912-ൽ മൂന്നു ആബിവിദ്യാർത്ഥികളെക്കൊണ്ടു സമാരംഭിച്ച ഗ്രീക്ക് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിനു് ലെബാനോൻ, സിറിയാ, പാലസ്റ്റൈൻ എന്നീദേശങ്ങളിലായി രണ്ടായിരത്തോളം അംഗങ്ങളുണ്ടെന്നറിയുന്നു. ഓർത്തഡോക്സ് സഭാംഗം എന്നനിലയിൽ പൂർണ്ണ ക്രിസ്തീയജീവിതം നയിക്കുവാൻ അംഗങ്ങളെ സഹായിക്കുകയെന്നതാണു് ഈ പ്രസ്ഥാനത്തിന്റെ ലക്ഷ്യം. സഭാമേലദ്ധ്യക്ഷന്മാർ ഈ പ്രസ്ഥാനത്തിനു് അംഗീകരണം നൽകിയിട്ടുണ്ടു്. ഇതിലെ ഓരോ അംഗവും പ്രതിദിനപ്രാർത്ഥനകൾ, വേദപുസ്തകവായന, ഞായറാഴ്ച ആരാധനകളിൽ മുടങ്ങാതെ സംബന്ധിക്കുക, ആണ്ടിൽ നാലുപ്രാവശ്യമെങ്കിലും വി. കുർബാന അനുഭവിക്കുക, മതപരമായ ഒരു പുസ്തകമെങ്കിലും വർഷംതോറും വായിക്കുക എന്നീ നിയമങ്ങൾ പാലിക്കുവാൻ കടപ്പെട്ടിരിക്കുന്നു. ക്രമാനുസരണമുള്ള സാധാരണയോഗങ്ങൾക്കുപുറമേ ധ്യാനയോഗങ്ങൾ, കോൺഫറൻസുകൾ, പൊതുയോഗങ്ങൾ ഇവയും നടത്തിവരുന്നുണ്ടു്. സമുദായത്തിൽ ഒരു പരിപൂർണ്ണ രൂപാന്തരമാണു് അവരുടെ അന്തിമലക്ഷ്യം. ഉദ്ദേശം ആയിരത്തിഅഞ്ഞൂറോളം സൺഡേസ്കൂൾ വിദ്യാർത്ഥികൾ ഇവരുടെ കീഴിൽ അഭ്യസനം നടത്തിവരുന്നു. ഈ പ്രസ്ഥാനത്തിലെ പല അംഗങ്ങൾ വൈദികവൃത്തിയിൽ പ്രവേശിക്കുന്നതിനുള്ള പ്രഥമപടിയായി വൈദികാഭ്യസനം നടത്തിവരുന്നവരത്രെ. മററു ചിലർ സന്യാസിമാരായി, സേവനമനുഷ്ഠിപ്പാനും നിശ്ചയിച്ചിട്ടുള്ളവരാകുന്നുപോലും.

## പത്രാധിപർക്കുള്ള കത്തു്

സാർ,

"സഭകൾ തമ്മിലുള്ള ബന്ധം" എന്ന ശീർഷകത്തിൽ ബഹു. എം. ററി. ഇട്ടിരാമല്പാനച്ചൻ എഴുതി കഴിഞ്ഞ ഒരു ലക്കം ചർച്ച് വീക്കിലിയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനം സശ്രദ്ധം വായിച്ചു. മനുഷ്യാവതാരം, സഭ, കൂദാശകൾ, ആചാര്യത്വം, വിശ്വാസപ്രമാണം, കാനോൻ ഇവയെപററി ലേഖനകർത്താവ് ചർച്ച ചെയ്തിട്ട് അവയുടെ സംഗ്രഹമായി നാലുസംഗതികൾ ഉദ്ധരിച്ചു അവയുടെ അടിസ്ഥാനത്തിന്മേൽ ഇൻഡ്യയിൽ പല ശാഖകളായി സ്ഥിതിചെയ്യുന്ന ക്രിസ്തീയ വകുപ്പുകൾ തമ്മിൽ യോജിച്ച് സുവിശേഷവേല ചെയ്യുന്നതിനു വിരോധമുണ്ടോ എന്നദ്ദേഹം ചോദിച്ചിരിക്കുന്നു. ഇവയെ സംബന്ധിച്ചുണ്ടായ ചില സംശയങ്ങൾക്കു ലേഖനകർത്താവു് കൂടുതൽ വിശദീകരണം നൽകുമെന്നു പ്രതീക്ഷയോടുകൂടി അവ താഴെ ചേർക്കുന്നു.

എന്നാൽ ആ വിഷയത്തിലേക്കു പ്രവേശിക്കുന്നതിനു മുമ്പായി ഇന്നു് ഇൻഡ്യയിൽ സ്ഥിതിചെയ്യുന്ന പ്രധാന ക്രിസ്തീയ വകുപ്പുകൾ റോമൻകത്തോലിക്കസഭ, ആംഗ്ലേയസഭ, തെന്നിന്ത്യ സഭ, മെത്തേഡിസ്റ്റ് സഭ, ഇതരപ്രോട്ടസ്റ്റന്റു സഭകൾ, മാർത്തോമ്മാസഭ എന്നിവയാണെന്നു കൂടെ പ്രസ്താവിച്ചുകൊള്ളട്ടെ.

1. ഒന്നാമതായി അഭിപ്രായ ഐക്യം ആവശ്യമായിരിക്കുന്ന പ്രഥമ സംഗതി എന്നനിലയിൽ ദൈവപുത്രന്റെ മനുഷ്യാവതാരോദ്ദേശമാകുന്ന കൃപ, സത്യം, സഭ എന്നീ മൂന്നു പ്രധാന സംഗതികൾ വഴിയായി ആചാര്യത്വവും കൂദാശകളും സ്വീകരിച്ചിരിക്കണം എന്നു് അദ്ദേഹം അഭിപ്രായപ്പെടുന്നു ഇവിടെ റോമാസഭയുടെ കാര്യം ചിന്താവിഷയമാകുന്നില്ല. എന്തുകൊണ്ടെന്നാൽ അവരുടെ നില നമുക്ക് എത്രതന്നെ സ്വീകാര്യമായിരുന്നാലും നാം റോമാസഭയിൽ ചേരാത്തിടത്തോളം അവരുമായി യോജിച്ച് സുവിശേഷവേല ചെയ്യുവാൻ റോമാസഭ സമ്മതിക്കുകയില്ല. ഇതര സഭകളിൽ പലതും കൂദാശകളും ആചാര്യത്വവും സ്വീകരിക്കുന്നുണ്ടെങ്കിലും ആചാര്യത്വത്തെപററി നാമും അവരും നൽകുന്ന അർത്ഥനിർവചനവും പ്രാധാന്യവും കാര്യമായി വ്യത്യാസപ്പെട്ടിരിക്കുന്നു.

(2) നിഖ്യാവിശ്വാസ പ്രമാണത്തിൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെ സ്പർശിക്കുന്ന ഭാഗത്തു് പാശ്ചാത്യസഭകൾ ചിലതു് കൂട്ടിച്ചേർക്കുകയും തന്മൂലം നാമുൾപ്പെടെയുള്ള പൗരസ്ത്യസഭകൾക്കു അവരുടെ ഈ നില അസ്വീകാര്യമായുമിരിക്കുന്നു. കൂട്ടിച്ചേർത്തഭാഗം മൂല വിശ്വാസപ്രമാണങ്ങളിലില്ലെങ്കിലും അതു സഭയുടെ യഥാർത്ഥനിലയെ വിശദമാക്കുന്നു എന്നു് അവർ ശഠിച്ചുവരുന്നുമുണ്ടു്.

(3) മിശിഹായിൽ മനുഷ്യത്വവും ദൈവത്വവും എപ്രകാരം യോജിച്ചിരുന്നു എന്നതിനെപ്പററിയാണു് നാം പാശ്ചാത്യസഭകളും തമ്മിൽ വിയോജിക്കുന്നതു്. ഈ നിലയിൽ പാശ്ചാത്യപാരമ്പര്യമുള്ള യാതൊരുസഭയുമായി യോജിച്ച് സുവിശേഷവേല ചെയ്യുവാനുള്ള സാദ്ധ്യതയുണ്ടോ?

മാർത്തോമ്മാസഭയുമായി യോജിച്ചു പ്രവർത്തിക്കുന്നതിനു് ഈ പ്രശ്നങ്ങളിൽ പലതും ബാധകമല്ല. എന്നിരുന്നാലും ആചാര്യത്വം കൂദാശ എന്നിവ സംബന്ധിച്ച് ഇരുകൂട്ടരുടെയും നില എന്തെന്നു് കുറെക്കൂടെ വ്യക്തമായി പഠിച്ച് അഭിപ്രായം രൂപീകരിക്കേണ്ടതും അതിനുശേഷം മാത്രം ഏതെങ്കിലും നടപടി സ്വീകരിക്കുന്നതും ബുദ്ധിപൂർവമായിരിക്കയില്ലയോ എന്നു സംശയിക്കുന്നു.

സി. ഇ. ജി.



## വാരപഞ്ചാംഗം

| | ഏപ്രിൽ | മേടം. | നീസാർ |
|---|---|---|---|
| ഞായർ | 23 | 10 | 0 |
| തിങ്കൾ | 24 | 11 | 11 |
| ചൊവ്വാ | 25 | 12 | 12 |
| ബുധൻ | 26 | 13 | 13 |
| വ്യാഴം | 27 | 14 | 14 |
| വെള്ളി | 28 | 15 | 15 |
| ശനി | 29 | 16 | 16 |

### Thought for the Week

Your deeds speak so loudly to me that I cannot hear what your words say.

—African proverb.

THE CHURCH WEEKLY

# യേശുക്രിസ്തുവും ഹിന്ദുമതവും

ശ്രീ ആഗമാനന്ദസ്വാമികൾ പറവൂർ ചെയ്ത ഒരു പ്രസംഗത്തിന്റെ സംഗ്രഹം ദേശബന്ധുവിൽ വായിക്കുവാനിടയായി. ആ റിപ്പോർട്ടു ആസ്പദമാക്കി ഞങ്ങൾ എഴുതിയ മുഖപ്രസംഗത്തിനു മറുപടിയായി സ്വാമികൾ സദയം അയച്ചുതന്ന ഒരു ലേഖനം ഞങ്ങൾ കഴിഞ്ഞ ഒരു ലക്കത്തിൽ പ്രസിദ്ധംചെയ്തിരുന്നതു വായനക്കാരുടെ ശ്രദ്ധയിൽ പെട്ടിരിക്കുമെന്നു് വിശ്വസിക്കുന്നു. ഞങ്ങളുടെ നിരൂപണത്തിനു് വിധേയമായ പ്രസംഗസംഗ്രഹത്തിലും ഞങ്ങളുടെ ഉദ്ധാരണങ്ങളിലും വന്നിട്ടുള്ള സ്ഖലിതങ്ങൾ സ്വാമികൾ ചൂണ്ടിക്കാണിച്ചതിനു് ഞങ്ങൾ കൃതജ്ഞരാണു്. അതുപോലെതന്നെ ക്രിസ്തുവിനെപ്പററി സ്വാമികൾക്കുള്ള ധാരണയേയും, ആദരവിനേയും വിശദീകരിച്ചുതന്നതിലും ഞങ്ങൾക്കു ആത്മാർത്ഥമായ സന്തോഷമുണ്ടു്. ഈ ലേഖനംമൂലം അദ്ദേഹത്തിന്റെ നിലയെ വിമർശിക്കുവാനോ വാദങ്ങളെ ഖണ്ഡിക്കുവാനോ ഉദ്ദേശിച്ചിട്ടില്ല. ദീർഘകാലത്തെ ചിന്തയുടേയും, അദ്ധ്യയനത്തിന്റെയും ഫലമായി മതവിഷയത്തിൽ ഒരു നില അദ്ദേഹം സ്വീകരിച്ചിട്ടുണ്ടു്. ആ നില വാദമുഖങ്ങൾകൊണ്ടു മാററുവാൻ സാധിക്കുമെന്നോ, സാധിക്കേണ്ടതാണെന്നോ ഞങ്ങൾ വിചാരിക്കുന്നില്ല. വ്യർത്ഥമായ ഒരു സംവാദത്തിൽ ഏർപ്പെടണമെന്നു് ഞങ്ങൾക്കു ആഗ്രഹവുമില്ല. എന്നാൽ "മതം അറിഞ്ഞു ജീവിക്കുന്ന ഹിന്ദുവിനു ബൈബിളിൽനിന്നോ ക്രിസ്തുവിൽനിന്നോ അഹിംസയെ സംബന്ധിച്ചുപുത്തനായൊന്നും പഠിക്കുവാനില്ലെന്നു മാത്രമാണെന്റെ അഭിപ്രായ"മെന്നും "പ്രഹ്ളാദന്റെ മുമ്പിൽ കുമ്പിടാൻ ക്രിസ്ത്യാനികൾ തയ്യാറില്ലാത്തതിനാൽ എനിക്കുള്ള വ്യസനം മാത്രമാണു് ഞാൻ പ്രസംഗത്തിൽ പലയിടത്തും പ്രകടമാക്കിയതെ"ന്നുമുള്ള സ്വാമികളുടെ പ്രസ്താവനകളെപ്പററി ഒരു ക്രിസ്ത്യാനി വീക്ഷിക്കുന്നതെന്താണെന്നു് അല്പമായി വിശദീകരിക്കണമെന്നു മാത്രമേ ഈ ലേഖനംകൊണ്ടു ഞങ്ങൾ ഉദ്ദേശിക്കുന്നുള്ളു. ഈ ചെറിയ മുഖപ്രസംഗത്തിൽ ഈ മഹാവിഷയത്തെ സവിസ്തരം പ്രതിപാദിക്കുക സാദ്ധ്യവുമല്ലല്ലൊ. ഈശ്വരൻ, അവതാരം, പാപം, പാപമോചനം, മുതലായ ആദ്ധ്യാത്മികമൂല്യങ്ങളെ സംബന്ധിച്ച വിഭിന്നങ്ങളായ ധാരണകൾ ഹിന്ദുമതത്തിനും ക്രിസ്തുമതത്തിനുമുണ്ടു്. ഭിന്നങ്ങളായ പശ്ചാത്തലത്തിലും സാഹചര്യങ്ങളിലും നിന്നുകൊണ്ടാണു് ഇരുകൂട്ടരും മതകാര്യങ്ങൾ ദർശിക്കുന്നതു്. യേശുക്രിസ്തുവിൽനിന്നു് അഹിംസയെപ്പററി അഭിജ്ഞനായ ഒരുഹിന്ദുവിനു നവീനമായി ഒന്നുംപഠിക്കുവാനില്ലായിരിക്കാം. എന്നാൽഅഹിംസയുടെപരമോൽകൃഷ്ടമായഒരു മാതൃക കാൽവറികുന്നിൽ കാണുവാൻ ആ ഹിന്ദുവിനു് കഴിയും. ലോകചരിത്രത്തിൽ ആ അസുലഭമായ അഹിംസാമൂർത്തീഭാവം അതുവരെ കാണാത്തരീതിയിൽ മനുഷ്യലോകംകണ്ടു മഹാകവികളുടെ ഭാവനയിലല്ല; പിന്നെയോ പന്ത്രണ്ടു മുക്കുവശിഷ്യന്മാർ കണ്ട ചരിത്ര സത്യം അവരുടെ ലളിതമായ ഭാഷാരീതിയിൽ രേഖപ്പെടുത്തിയതിലാണു്. ആ സംഭവവും അതിനെ തുടർന്നുണ്ടായ പുനരുത്ഥാനവും നൽകിയ പ്രചോദനംകൊണ്ടു് ഉന്മത്തരായി അറിയപ്പെട്ടിരുന്ന ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്കു് ഈ സുവിശേഷദൌത്യവും കൊണ്ടു് ഓടിയ ശിഷ്യഗണങ്ങളുടെ ചരിത്രവും ഹിന്ദുവിനു പഠിക്കുവാനുണ്ടെന്നാണു് ഞങ്ങളുടെ ബോദ്ധ്യം. 1947 കൊല്ലങ്ങൾക്കുശേഷം തന്നെ വെടിവെച്ച ഗോഡ്സെയെ അനുഗ്രഹിക്കുവാൻ കൈപൊക്കിയമഹാത്മജിയിൽ നിന്നു അഹിംസയെപ്പററി ഹിന്ദുവിനു പുതുതായി ഒന്നും കാണുവാൻ ഇല്ലെങ്കിൽ ശ്രീ യേശുക്രിസ്തുവിൽ നിന്നും, അദ്ദേഹത്തിന്റെ അനേകശതം ശിഷ്യരിൽ നിന്നും ഒന്നും പഠിക്കുവാനില്ലായിരിക്കാം. ഭഗവത്ഗീതയിൽ നിന്നോ, അമൂല്യങ്ങളായ മററു ഹൈന്ദവഗ്രന്ഥങ്ങളിൽനിന്നോ അഹിംസാതത്വങ്ങളുടെ സർവവശങ്ങളേയും പററി പഠിക്കുവാൻകഴിഞ്ഞേക്കാം. പക്ഷെ അതിന്റെ പ്രായോഗികമായ അനുഭവം പ്രത്യക്ഷമായി കാണുവാൻ ഒരു സത്യാന്വേഷി കാൽവറിയിലേക്കുതന്നെ ചെല്ലേണ്ടിയിരിക്കുന്നു. എന്നാൽ ശ്രീ ആഗമാനന്ദസ്വാമികൾ പരിതപിക്കുന്ന ഒരു ദുർഗ്ഗുണം ക്രിസ്ത്യാനികളിൽ സാമാന്യമായി കാണുന്നതാണെന്നു് സമ്മതിക്കേണ്ടിയിരിക്കുന്നു. ഭഗവൽഗീത ഒരിക്കൽ വായിച്ചിട്ടുള്ളവർക്കു് സീമാതീതങ്ങളായ അതിലെ വിജ്ഞാനോപദേശങ്ങളേയും മാഹാത്മ്യങ്ങളേയും സശ്ശിരഃകമ്പം സമ്മതിക്കാതിരിക്കുവാൻ സാധിക്കുന്നതല്ല. അതുപോലെ തന്നെ സമാരാദ്ധ്യരായ ഹിന്ദുമതയോഗികളും മഹാത്മാക്കളും ക്രൈസ്തവരുടെ ആദരവും, ബഹുമാനവും തികച്ചും അർഹിക്കുന്നുണ്ടു്. ശ്രീ കൃഷ്ണൻ, ശ്രീ ബുദ്ധൻ, ശ്രീ ശങ്കരാചാര്യർ, ഗാന്ധിജി മുതലായ അപ്രമേയന്മാർ ഏതു മതാനുസാരികളുടെയും അകൈതവമായ ആദരവിനെ അർഹിക്കുന്നു. അനുകരണീയങ്ങളായ അവരുടെ ജീവിതം മാതൃകാപരങ്ങളായിതന്നെ സ്ഥിതിചെയ്യുന്നു. അവരേയോ ഹിന്ദുമതഗ്രന്ഥങ്ങളെയോ നിന്ദിക്കുന്നവർ സംസ്കാരശൂന്യതയും ഹൃദയസങ്കുചിതത്വവുമാണു പ്രത്യക്ഷപ്പെടുത്തുന്നതു്. ഇതര മതങ്ങളിലെ മഹാത്മാക്കളെ ആദരിക്കുന്ന ഹിന്ദുമതാനുസാരികൾ പ്രത്യക്ഷപ്പെടുത്തുന്ന വിശാലത മററു മതാനുസാരികളിൽ കുറവായി കാണുന്നുവെന്നു പറയുന്നതിൽ കുറെ പരമാർത്ഥവുമുണ്ടു്. എന്നാൽ ഒരു ക്രിസ്ത്യാനി ക്രിസ്തുവിനു കൊടുക്കുന്ന സ്ഥാനം ഒരു ഹിന്ദു ശ്രീകൃഷ്ണനോ ശ്രീബുദ്ധനോ നൽകുന്നുവെന്നു തോന്നുന്നില്ല. കാൽവറിക്കുന്നിൽ ക്രൂശിക്കപ്പെട്ട ആ നസറായനായ തച്ചൻ അമാനുഷികമായ ആദ്ധ്യാത്മികചൈതന്യം പ്രത്യക്ഷമാക്കി. സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ആ മൂർത്തി കാൽവറക്കുന്നിൽ അവസാനിച്ചില്ല. ഉയിർത്തെഴുന്നേററ ആ ചിന്മയൻ തന്നിൽ വിശ്വസിക്കുന്നവരുടെ ഹൃദയങ്ങളിൽ വസിക്കുമെന്നും പാപങ്ങളിൽനിന്നും ദുർവാസനകളിൽനിന്നും ഏവർക്കും മുക്തി നൽകുമെന്നും സേവനത്തിനും നന്മ പ്രവർത്തിക്കുന്നതിനുമുള്ള പ്രാപ്തിയും ശക്തിയും നൽകി സ്വർഗ്ഗസ്ഥപിതാവിന്റെ മക്കളാക്കുമെന്നും ചെയ്ത ആ വാഗ്ദത്തം വിശ്വസിച്ചവരെല്ലാം രണ്ടായിരം കൊല്ലങ്ങളായി ഈ അനുഭവയാഥാർത്ഥ്യത്തിനു സാക്ഷ്യം വഹിക്കുന്നു. കേവലമായി അദ്ദേഹത്തിന്റെ നാമം വഹിച്ചുകൊണ്ടുനടക്കുന്നവരുടെ കാര്യമല്ല ഞങ്ങൾ വിവക്ഷിക്കുന്നതു്. ക്രൈസ്തവചരിത്രത്തിൽ ഇതുവരെയും അത്ഭുതം ചാർത്തുന്ന ആ യാഥാർത്ഥ്യത്തെപ്പററിയാണു ഞങ്ങൾ പരാമർശിക്കുന്നതു്. അതിനെതിരായി പല ക്രൈസ്തവനാമ

പ്രതിവാരപ്രഭാഷണം (Sermon for the Week)

# ജീവിതവിളി

വി. യോഹന്നാൻ 4. 31—38

എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യ് അവന്റെ പ്രവൃത്തി തികക്കുന്നതു തന്നെ എന്റെ ആഹാരം.

നമ്മുടെ കർത്താവിന്റെ ഈ അമൂല്യ വചനങ്ങൾക്കിടയാക്കിയ സന്ദർഭം നമുക്കു സുപരിചിതമാണ്. നട്ടുച്ചവരെ നടന്നുക്ഷീണിച്ചു, വിശന്നും; ദാഹിച്ചും യാക്കോബിന്റെ കിണറിന്നരികെ എത്തി വിശ്രമിച്ചുകൊണ്ടിരുന്ന യേശു വെള്ളം കോരുവാൻ വന്ന ശമര്യസ്ത്രീയെ കാണുകയും അവളോടു വെള്ളം ആവശ്യപ്പെടുകയും ചെയ്തതിനേ തുടർന്നു അവർ ഇരുവരും സുദീർഘമായ സംഭാഷണത്തിലേർപ്പെടുന്നു. ഗ്രാമത്തിൽ പോയി ഭക്ഷണവും വാങ്ങിക്കൊണ്ടു വന്ന ശിഷ്യന്മാർ ഗുരുവിനെ ഭക്ഷണം കഴിക്കുവാൻ ക്ഷണിക്കുന്നു. എന്നാൽ അവർ ഒട്ടും തന്നെ പ്രതീക്ഷിക്കാത്ത ഒരു മറുപടിയാണ് അവർക്ക് ലഭിക്കുന്നതു്. "നിങ്ങൾ അറിയാത്ത ആഹാരം ഭക്ഷിപ്പാൻ എനിക്കുണ്ടു്...... എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യ് അവന്റെ പ്രവർത്തി തികക്കുന്നതു തന്നെ എന്റെ ആഹാരം". യാത്രാക്ലേശവും വിശപ്പും ദാഹവും കൊണ്ടു തളർന്നവനായി ശിഷ്യന്മാർ കണ്ടിട്ടുപോയ ഗുരുവിൽ അവർ തിരിച്ചുവന്നപ്പോഴേക്കും എന്തോ ഒരു വ്യത്യാസം വന്നതായി തന്റെ മറുപടിയിൽ നിന്നും അവർക്കു മനസ്സിലായി. തനിക്കു എവിടെനിന്നെങ്കിലും ഭക്ഷണം കിട്ടിക്കാണുമെന്നു ആദ്യം അവർ സംശയിച്ചുവെങ്കിലും തന്റെ വാക്കുകളുടെ സാരം പിന്നീടവർ ഗ്രഹിച്ചു. പിതാവിന്റെ ഇഷ്ടം ചെയ്യുവാൻ അവിചാരിതമായി ലഭിച്ച ഒരവസരം ഒരാത്മാവിനെ തന്നിലുള്ള വിശ്വാസത്തിലേക്കും പിതാവുമായുള്ള നിത്യസംസർഗ്ഗത്തിലേക്കും ആകർഷിക്കുവാനുള്ള ഒരവസരം—തന്റെ ശ്രദ്ധയെ മുഴുവനായി ആകർഷിച്ചു. വിശപ്പും ക്ഷീണവുമെല്ലാം താൻ മറന്നു പോയി. നമ്മുടെ കർത്താവിന്റെ സ്വഭാവത്തെയും ജീവിതത്തേയും ആകമാനം പ്രകാശിപ്പിച്ചു കാണിക്കുന്ന ഒരു രശ്മിയെന്നവണ്ണം ഈ സംഭവം സ്ഥിതിചെയ്യുന്നു.

പിതാവിന്റെ ഇഷ്ടം ചെയ്യുക എന്നുള്ളതു് കർത്താവിന്റെ ജീവിതത്തിലെ ഏകലക്ഷ്യമായിരുന്നു. എന്നാൽ താൻ എങ്ങനെയാണ് പിതാവിന്റെ ഇഷ്ടം ചെയ്തതു്. പാവനമെന്നു ഗണിക്കപ്പെടുന്ന ചില പ്രത്യേക പ്രവൃത്തി പദ്ധതികളിൽ മാത്രം വ്യാ[illegible]യിരുന്നുകൊണ്ടല്ല താൻ പിതാവിന്റെ ഇഷ്ടം നിറവേറ്റിയതു്, ജീവിതത്തിൽ സാധാരണഗതിയിൽ ആവിർഭവിച്ച വിവിധ സന്ദർഭങ്ങളിലും സംഭവങ്ങളിലും പിതാവിന്റെ ഇഷ്ടം അറിയുകയും അനുവർത്തിക്കുകയും ചെയ്തു എന്നുള്ളതായിരുന്നു തന്റെ മാഹാത്മ്യം. തനിക്കു സുനിശ്ചിതമായ ഒരു ജീവിത പരിപാടിയുണ്ടായിരുന്നെങ്കിലും ആ പരിപാടിയുടെ നിർവഹണത്തിനായി താൻ ലോകത്തിൽ നിന്നു ഒളിച്ചോടിപ്പോയില്ല. മുപ്പതാമത്തെ വയസ്സുവരെ ഒരു ദരിദ്ര കുടുംബത്തിലെ അംഗമായി ഒരു തച്ചന്റെ വേലചെയ്തുകൊണ്ടു് താൻ പിതാവിന്റെ ഇഷ്ടം നിറവേറ്റി. അതിനു ശേഷമുള്ള പരസ്യ ശുശ്രൂഷാജീവിതവും ഒരു സാമുദായിക ജീവിയായി തന്നെ താൻ നയിച്ചു. പുരോഹിതവൃത്തിയോ, മിഷ്യനറിവേലയോ, സമുദായസേവനമോ സ്വീകരിക്കുന്നതു മാത്രമാണ് "ക്രിസ്തീയവേല" എന്നു വിചാരിക്കുന്ന ഒരു മനോഭാവം നമ്മുടെ ഇടയിൽ വിരളമല്ല. അങ്ങനെയുള്ള സേവനമാർഗ്ഗങ്ങളിലേക്കുള്ള "വിളി" കൂടുതൽ ആളുകൾ കേൾക്കുകയും സ്വീകരിക്കുകയും ചെയ്യേണ്ടതു് ആവശ്യംതന്നെ. എന്നാൽ ദൈവേഷ്ടം ചെയ്യുവാൻ അങ്ങനെയുള്ള മാർഗ്ഗങ്ങളെ അവലംബിക്കാതെ തരമില്ല എന്നുള്ള ചിന്താഗതി അക്രൈസ്തവമാണ്. ജീവിതം മുഴുവനും ക്രിസ്തീയമാക്കിത്തീർക്കുക, നാം ചെയ്യേണ്ടിവരുന്ന സകലജോലിയും ക്രിസ്തീയ പ്രമാണമനുസരിച്ചും ക്രിസ്തുവിന്റെ ആത്മാവിലും ചെയ്യുക, അനുദിനമുള്ള ജീവിതാനുഭവങ്ങളെയെല്ലാം ദൈവേഷ്ടം ചെയ്യുവാനുള്ള മാർഗ്ഗങ്ങളും അവസരങ്ങളുമാക്കി വിനിയോഗിക്കുക, ഇവയെല്ലാമാണു ക്രിസ്തീയപരിപാടി.

ആത്മീയമെന്നും ലൌകികമെന്നുമുള്ള ഒരു തരംതിരിപ്പ് കർത്താവിന്റെ ചിന്തയിലോ ജീവിതത്തിലോ ഉണ്ടായിരുന്നില്ല. ജീവിതത്തിന്റെ എല്ലാവശങ്ങളും വ്യാപാരങ്ങളും തനിക്കു ഒരുപോലെ പാവനമായിരുന്നു. അനുദിനജീവിതത്തിലെ വിവിധ രംഗങ്ങൾ ദൈവസാന്നിദ്ധ്യപ്രകാശിതങ്ങളും ദൈവേഷ്ടനിവൃത്തിക്കു് നിദാനങ്ങളുമായിരുന്നു. സാധാരണ സാമുദായിക ഇടപാടുകളിൽക്കൂടെ താൻ ദൈവത്തിന്റെ പ്രവൃത്തി തികെച്ചു. നാം യാദൃശ്ചികമെന്നും അപ്രധാനമെന്നും കരുതി അവഗണിക്കാറുള്ള പല സന്ദർഭങ്ങളേയും താൻ ദൈവതിരുനാമമഹത്വത്തിനുള്ള ഉപാധികളാക്കിത്തീർത്തു. നമ്മുടെ സാധാരണ ചിന്താഗതിയും പ്രവർത്തനഗതിയും ഇതിൽനിന്നും എത്ര വിഭിന്നമാണ്? നമ്മുടെ സാമ്പത്തികസംരംഭങ്ങളും സാമുദായികപ്രസ്ഥാനങ്ങളുമായി ദൈവത്തിനു യാതൊരു ബന്ധവുമില്ല എന്ന ഭാവത്തിൽ നാം പലപ്പോഴും ദൈവത്തെ അവയിൽനിന്നെല്ലാം അകററിനിർത്തുകയല്ലേ പതിവു? കൃഷിയിലും കച്ചവടത്തിലും കൈത്തൊഴിലിലും നാനാമുഖങ്ങളായ മററു ജീവിതസരണികളിലും ദൈവതിരുനാമമഹത്വത്തിനും ദൈവേഷ്ടനിവൃത്തിക്കുമുള്ള രംഗങ്ങൾ നാം കാണാറുണ്ടോ? ഇല്ലെങ്കിൽ അതു നമ്മുടെ ക്രിസ്തീയവീക്ഷണത്തിന്റെ അഭാവത്തെ മാത്രമാണ് പ്രത്യക്ഷപ്പെടുത്തുന്നതു്. യേശുതമ്പുരാൻ തന്റെ ദൈവിക ബോധംനിമിത്തം താൻ സ്പർശിച്ച സകലത്തേയും സകലരേയും പാവനമാക്കിത്തീർത്തു. താൻ എല്ലാം ദൈവത്തിൽ കാണുകയും എല്ലാററിലും ദൈവത്തെ കാണുകയും ചെയ്തു. തന്നിൽനിന്നുള്ള പ്രചോദനം ലഭിച്ചിട്ടു് നമുക്കും അങ്ങനെചെയ്‌വാനുള്ള കഴിവുണ്ടാകുന്നു. അങ്ങനെ ജീവിതം മുഴുവനും ക്രിസ്തീയമാക്കുവാനുള്ള ഒരു വിളിയാണ് ഓരോ ക്രിസ്ത്യാനിക്കുമുള്ളതു്.

ദൈവേഷ്ടം ചെയ്യുകയും ദൈവത്തിന്റെ പ്രവൃത്തി തികക്കുകയും കർത്താവിന്റെ ആഹാരമായിരുന്നു. അതായതു്, ആഹാരം ശരീരത്തിനെന്നപോലെ ദൈവേഷ്ടനിർവ്വഹണം തനിക്കു് ആരോഗ്യപ്രദവും ആസ്വാദ്യകരവുമായിരുന്നു. ദൈവത്തിന്റെ വേലയിൽ ഏർപ്പെട്ടിരിക്കുന്നതിനേക്കാൾ സന്തോ

---

ധാരികളെ ചൂണ്ടിക്കാണിക്കുവാൻ ആർക്കും സാധിക്കും. പക്ഷെ അത്യുത്തമന്മാരായി ലോകസേവനം ചെയ്യുന്ന അനേകം അപ്രസിദ്ധ ക്രൈസ്തവശിഷ്യന്മാരോടു് അവരുടെ പ്രതിദിന ജീവിതമാഹാത്മ്യ രഹസ്യമെന്താണെന്നു് ചോദിച്ചാൽ അവർ പറയും "ജീവിക്കുന്നവനായ ക്രിസ്തു എനിക്കു ശക്തി പ്രദാനം ചെയ്യുന്നു"വെന്നു്. ഒരു ക്രൈസ്തവനു് ജീവാത്മകമായ ഈ ആദ്ധ്യാത്മികാനുഭവത്തിന്റെ വെളിച്ചത്തിൽ ക്രിസ്തുഭഗവാനു് നൽകുന്ന സ്ഥാനം ഇതരമഹാത്മാക്കൾക്കു കൊടുക്കുവാൻ സാധിക്കുന്നില്ലെങ്കിൽ സ്വാമികൾ ഒരു ജീവിതാനുഭവയാഥാർത്ഥ്യത്തെ ആദരിച്ചു് അതവനോടു ക്ഷമിക്കണമെന്നാണു് ഞങ്ങളുടെ വിനീതമായ അഭ്യർത്ഥന.

# വിശ്വദീപം

## ബാലകാണ്ഡം (തുടർച്ച)

(പുത്തൻകാവു് മാത്തൻതരകൻ)

### ജറൂസലേം

സാർത്ഥവാഹസംഘ മദ്ധ്യത്തിലർക്കാംശുക്ക-
ളെത്തവേ ഞെട്ടിയുണർന്നു നിഖിലരും.
പായ്കൾ തൊട്ടോരോരോ സാധനം കുട്ടികൾ
പിന്നെയുരാസഭമീതേ കയററിനാർ.
ദക്ഷിണദിക്കിനെ നോക്കിപ്പുറപ്പെട്ടു
തൽക്ഷണം യേശുവും മാതാപിതാക്കളും
പാർശ്വഭാഗങ്ങൾ പുരോഹിതന്മാരു
പച്ചനീരാളം കണക്കു ശോഭിക്കവേ
പൂമലർക്കാവുകൾ പുഞ്ചിരി വർഷിച്ചു
പൂച്ചെണ്ടു പൊക്കിപ്പിടിച്ചു നിന്നീടവേ
മുന്നിലായ്പ്പൊക്കമിയന്ന ശമേറിയാ-
ക്കുന്നിൽപ്പെരുമ്പാമ്പു പോലെ കിടന്നൊരു
പാതയിലൂടെ നടന്നു തീർത്ഥാടക-
രെത്തി ശമര്യർതൻ പട്ടണമദ്ധ്യത്തിൽ
യൂദസമദ്ധ്വഗസംഘത്തെക്കാൺകവെ
വർദ്ധിച്ചുകോപമന്നാട്ടുകാർക്കാകവെ
സത്യദൈവത്തിന്റെ മന്ദിരം ജർശലേം
പത്തനം തന്നിലല്ലായതു നില്പതു
ശമര്യശൈലത്തിൻ പീഠത്തിലാണെന്നു
സങ്കോചമേശാതല്ലിക്കുകാർ ജല്പിച്ചു.
നിസ്താരപർവം കൊണ്ടാടുവാനക്കൂട്ട-
രൊത്തുശ്രമിക്കുകയായിന്നാക്കാലം.
ഭീതരായ്ത്തീരാതെ യൂദന്മാർ മുന്നോട്ടു
യാത്രതുടരവേ മറെറാരു കുന്നിന്മേൽ
മുററുമുയർന്നൊരു പള്ളിയും തുംഗമാം
മന്ദിരപാളിയും ഗോപുരപംക്തിയും
ശക്തിയേറീടുന്ന കോട്ടയുമൊത്തൊരു
പത്തനം ലോചനഗോചരീഭൂതമായ്.
സ്യന്ദനവൃന്ദവും രോമ്യരാം ഘോടക-
സേനയുമാപ്പുരദ്വാരത്തിൽ ശോഭിച്ചു.
ശ്രീയേശുനാഥനുദിക്കുംമുമ്പാപ്പുരി
നിർമ്മിച്ചുപോൽ ഹെരോദാഖ്യനാം ഭൂപതി.
വിസ്തൃതമായ "സമേറിയാ" നാടിന്റെ
വിശ്രുതസമ്രാജധാനിയാമാപ്പുരം
പിന്നിട്ടു യാത്രക്കാരങ്ങൊരു താഴ്വര
തന്നിലെപ്പാതയിൽ സാനന്ദം ചെന്നെത്തി.
തൽപ്പദ്ധതിക്കിരു ഭാഗത്തും കാവൽക്കാർ
നിൽപ്പതുപോൽ രണ്ടു ശൈലങ്ങൾ കാണായി.
"ധന്യവാദാ"ഖ്യമാമൊന്നാദിനത്തിന്റെ
സാന്ധ്യാംബരത്തെത്തലോടി പ്രശോഭിച്ചു.
ഉത്തരാശാമുഖം നോക്കിനിലകൊണ്ടാ-
നുത്തുംഗമാം മറെറപ്പർവതം "ശാപാ"ഖ്യം
രണ്ടുഭാഗത്തുമിമ്മട്ടു തലപൊക്കി-
ക്കൊണ്ടു നിലകൊണ്ടു ധാത്രീധരങ്ങളാൽ
പാലിതമാം പാതതന്നിലൂടാത്തീർത്ഥ-
പാന്ഥന്മാർ യൂദിയാസീമയിൽ ച്ചെന്നെത്തി.
തത്ര പരന്നു കിടന്ന മനോജ്ഞമാം
മൈതാനഭൂവും കടന്നഥ യാത്രക്കാർ,
മൂന്നാം ദിനം പ്രഭാതത്തിൽ യഹൂദിയാ-
ക്കുന്നിലേക്കേറുവാൻ മന്ദമാരംഭിച്ചു.

---

ഷപ്രദവും ഉന്മേഷജനകവുമായ മറ്റൊന്നും തന്റെ ജീവിതത്തിൽ ഉണ്ടായിരുന്നില്ല. ദൈവേഷ്ടനിർവഹണത്തിൽ ഇങ്ങനെയൊരനുഭവം നമുക്കുണ്ടോ? പലപ്പോഴും ഗത്യന്തരമില്ലായ്കയാൽ ദൈവഹിതത്തിനു കീഴ്പ്പെടുന്ന ഒരു മനോഭാവം മാത്രമല്ലേ നമുക്കുള്ളതു്? സ്വന്തസുഖത്തേയോ സൗകര്യത്തേയോ അന്വേഷിക്കുന്നതിൽ നാം പ്രദർശിപ്പിക്കാറുള്ള ഉന്മേഷത്തിന്റെ ഒരംശമെങ്കിലും ദൈവേഷ്ടം ചെയ്യുന്നതിൽ നാം പ്രദർശിപ്പിക്കാറുണ്ടോ?

ദൈവേഷ്ടം ചെയ്യുവാൻ മാത്രമല്ല ദൈവത്തിന്റെ പ്രവൃത്തി തികയ്ക്കുവാനും കർത്താവു് ഉത്സുകനായിരുന്നു. നമ്മുടെ അനുദിന കൃത്യനിർവഹണത്തിൽ നമ്മെഭരിക്കുന്ന മനോഭാവം എങ്ങനെയുള്ളതാണു്. നമ്മുടെ വേലയിൽ നമ്മുടെ സർവകഴിവുകളെയും നാം വിനിയോഗിക്കുന്നുണ്ടോ? മാനുഷിക നിയമങ്ങളെയോ സ്വാർത്ഥതാല്പര്യങ്ങളെയോ തൃപ്തിപ്പെടുത്തുന്നതിൽ കൂടുതലായ ഒരു ലക്ഷ്യം നമുക്കുണ്ടോ? ദൈവത്തിന്റെ പ്രവൃത്തി പൂർത്തിയാക്കുവാൻ കർത്താവിനുണ്ടായിരുന്ന ആകാംക്ഷയ്ക്കു നിദാനമായിരുന്നതു് താൻ ദൈവത്താൽ അയയ്ക്കപ്പെട്ടവനാണെന്നുള്ള ബോധവും, തന്നെത്തന്നെയോ മറ്റുള്ളവരെയോ തൃപ്തിപ്പെടുത്തുന്നതിലുപരിയായി ദൈവത്തെ പ്രസാദിപ്പിക്കണമെന്നുള്ള നിർബന്ധവുമായിരുന്നു. നമ്മുടെ എല്ലാപ്രവൃത്തനങ്ങളിലും എല്ലാററിലും ഉപരിയായി ദൈവത്തെ തൃപ്തിപ്പെടുത്തണമെന്നുള്ളതായിരിക്കണം നമ്മുടെ ലക്ഷ്യവും മാനദണ്ഡവും. "എല്ലാം പൂർത്തിയായി" എന്നു ക്രൂശിൽ കിടന്നുകൊണ്ടു കർത്താവുച്ചരിച്ച വചനം അന്വർത്ഥമാണു്. പിതാവു് തന്നെ ഏല്പിച്ച വേല പൂർത്തിയാക്കിയെന്നു പറഞ്ഞുകൊണ്ടു് പരിപൂർണ്ണ കൃതാർത്ഥതയോടുകൂടി ജീവനെ വെടിഞ്ഞവരായി ക്രിസ്തുവല്ലാതെ ലോകചരിത്രത്തിൽ മററാരും ഉണ്ടായിട്ടില്ല. തന്റെ ജീവിതം മുഴുവനും പിതാവുമായുള്ള നിരന്തര സഹവാസത്തിൽ താൻ കഴിച്ചുകൂട്ടി. സന്തോഷത്തിലും സന്താപത്തിലും വിജയത്തിലും അപജയത്തിലും രഹസ്യജീവിതത്തിലും എല്ലായ്പ്പോഴും എല്ലാക്കാര്യത്തിലും താൻ പിതാവായ ദൈവത്തിന്റെ ഹിതം അറിഞ്ഞു് അതുമാത്രം അനുഷ്ഠിച്ചു. അതുമാത്രമായിരുന്നു തന്റെ ജീവിതരഹസ്യം. തന്റെ ആത്മാവിനെ പ്രാപിക്കുന്ന പക്ഷം വിശ്വാസത്താൽ തന്നോടു ഐക്യപ്പെട്ടു ജീവിക്കുന്നപക്ഷം ബലഹീനരായ നമുക്കും തന്റെ ശക്തിയാൽ ദൈവത്തെ പ്രസാദിപ്പിച്ചുകൊണ്ടു നമ്മുടെ സാധാരണ സാഹചര്യങ്ങളിൽ ജീവിക്കുവാൻ കഴിയും. അതാണു നമ്മെ ഓരോരുത്തരെയും "വിളിച്ചിരിക്കുന്ന വിളി". നമ്മുടെ വിവിധ നിലകളിൽ ആ വിളിക്കു യോഗ്യമായ പ്രകാരം ജീവിക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. അപ്പോ. പ്ര. 12. 25-13.12**

പൌലൂസ് അപ്പൊസ്തലന്റേയും ബർന്നബാസിന്റേയും പ്രഥമമിഷ്യനറി യാത്രയുടെ പ്രാരംഭഭാഗമാണ് നാമിവിടെ വായിക്കുന്നതു്. മിഷ്യൻ സഞ്ചാരത്തിനുള്ള ആ തീരുമാനം കേവലം മാനുഷികമായ ഒരു തീരുമാനമായിരുന്നില്ല. (13. 2. 4.) ദൈവികമായ ആജ്ഞയനുസരിച്ച് അവരെ അവരോധിച്ച് നിയോഗിക്കയത്രെ ചെയ്തതു്. ബർന്നബാസിന്റെ സ്വദേശമായ കുപ്രോസ് ദ്വീപിലേക്കാണു അവർ ആദ്യമായി തിരിച്ചതു്. പാഫൊസിൽ വച്ച് ദേശാധിപതിയായ സെർഗ്ഗ്യൊസ് പൌലോസിന്റെ സന്നിധിയിൽ സുവിശേഷം പ്രസംഗിപ്പാൻ പൌലൂസിനു ഭാഗ്യം ലഭിച്ചു എങ്കിലും അന്ന് "ജാതികൾക്കും രാജാക്കന്മാർക്കും" മുമ്പിൽ ക്രിസ്തുവിനെ സാക്ഷിക്കേണ്ടതിന്റെ നാന്ദിമാത്രമാണിതെന്ന് അപ്പൊസ്തലൻ സ്മരിച്ചു കാണുമോ? ഈ സന്ദർഭം മുതൽ പൌലൂസ് എവിടെയും നേതാവാണു്. ഈ സംഭവം കഴിഞ്ഞിട്ട് നൂററാണ്ടുകൾ കഴിഞ്ഞിരിക്കുന്നു. എങ്കിലും ക്രിസ്തുവിന്റെ നാമത്തിൽ ഏതുവിളിയും സ്വീകരിപ്പാനുള്ള സന്നദ്ധത നമുക്കെത്ര വേണ്ടു്. നാം ഇന്നും പിൻവാങ്ങുന്നവരല്ലയോ?

**ചൊവ്വാ. അപ്പൊ. പ്ര. 13. 13-22**

അപ്പൊസ്തലൻ യാത്രതുടർന്ന് കുപ്രോസിൽനിന്ന് പിസിദ്യാ ദേശത്തിലെ അന്ത്യൊക്ക്യയിൽഎത്തി. ഇവിടെ അദ്ദേഹം കടലോരം വിട്ട് ഉൾനാട്ടിലേക്കു യാത്ര ചെയ്തതിനു കാരണം അജ്ഞാതമായിരിക്കുന്നു. മർക്കോസ് കൂട്ടുപിരിഞ്ഞു് യെരുശലേമിലേക്കുപോയതിനു കാരണവും ഇതു തന്നെയായിരിക്കാം. എന്തായാലും 2 കൊരിന്തി 11. 26-ൽ പറയുന്ന പ്രയാസങ്ങൾ ഈ യാത്രവേളയിൽ അവർ അഭിമുഖീകരിച്ചുകാണും. അന്ത്യോക്ക്യയിൽ സുന്നഹദോസിൽ വച്ച് നടത്തിയതായി രേഖപ്പെടുത്തിയിരിക്കുന്ന ഈ പ്രസംഗം യഹൂദശ്രോതാക്കളോടു് അപ്പൊസ്തലൻ ചെയ്ത പ്രസംഗങ്ങൾക്കു മാതൃകയായിരിക്കണം. പഴയനിയമം ഹൃദിസ്ഥമാക്കിയിരുന്ന യഹൂദന്മാരോടു ദൈവം വാഗ്ദത്തംചെയ്തിട്ടുള്ള രക്ഷകൻ യേശുക്രിസ്തുവിൽ അവതീർണ്ണനായിരിക്കുന്നു എന്നു് അദ്ദേഹം സമർത്ഥിച്ചു. സ്വന്ത അനുഭവത്തിൽ ന്യായപ്രമാണം മൂലം നീതീകരണം ലഭിക്കുക സാദ്ധ്യമല്ല എന്നു് ശരിയായി ഗ്രഹിച്ചിരുന്ന അപ്പൊസ്തലനു് അതിനു പ്രയാസമുണ്ടായിരുന്നില്ല. ഈ രക്ഷ മററുള്ളവർക്കു ലഭ്യമാകുന്നതിനു നാമെന്തു ചെയ്യുന്നു. നമ്മുടെ പ്രവർത്തന തീക്ഷ്ണത നമ്മുടെ ജീവിതാനുഭൂതിയെ ആശ്രയിച്ചിരിക്കും.

**ബുധൻ. അ പ്ര. 13. 44—52**

അടുത്ത ശാബത്തു് ദിവസം പ്രസംഗം കേൾപ്പാൻ പുറജാതികളുൾപ്പെടെ ഒരു വലിയ സംഘം കൂടിയിരുന്നു. എങ്കിലും അസൂയാലുക്കളായ യഹൂദന്മാർ അവരെ എതിർക്കുകയാണു ചെയ്തതു്. അങ്ങനെ അവിടെ സുന്നഹദോസിൽ പ്രസംഗിക്കുവാനുള്ള സൗകര്യം നഷ്ടപ്പെട്ടുവെങ്കിലും അതു മൂലം സുവിശേഷ പ്രവർത്തനത്തിനു ഒരു നവീന പാഥതുറന്നുകിട്ടി. ക്രിസ്തുവിനെ സ്വീകരിക്കുന്നതിനുള്ള പ്രഥമ അവസരം യഹൂദന്മാർക്ക് കൊടുക്കുന്നതിൽ നിർബന്ധക്കാരനായിരുന്ന പൌലൂസ് അങ്ങനെ പുറജാതികളിലേക്കു തിരിഞ്ഞു. ഫലമോ അവിചാരിതമായിരുന്നു. "ജാതികൾ ഇതുകേട്ടു സന്തോഷിച്ചു ദൈവവചനത്തെ മഹത്വപ്പെടുത്തി, നിത്യജീവന്നായി നിയമിക്കപ്പെട്ടവർ എല്ലാവരും വിശ്വസിച്ചു." ഇതു് കൂടുതൽ കഷ്ടതകൾക്കു് അവരെ വിധേയരാക്കി എങ്കിലും വിജയം അവർക്കായിരുന്നു. "അവർ എന്നെ പീഡിപ്പിച്ചു എങ്കിൽ നിങ്ങളേയും പീഡിപ്പിക്കും." എന്നു കർത്താവു തന്നെ പറഞ്ഞിട്ടുണ്ടു്. കഷ്ടതയിൽ കൂടിയുള്ള വിജയമാണു് ക്രിസ്തുമാർഗ്ഗം. അതുതന്നെയാണു് തന്റെ അനുയായികൾക്കും കരണീയം. ക്രിസ്തുവിനു വേണ്ടി നാമെത്രമാത്രം കഷ്ടപ്പെടുന്നുണ്ടു്.

**വ്യാഴം. അപ്പൊ. പ്ര. 14.1-20**

അന്ത്യോക്യയിൽ നിന്നു പുറപ്പെട്ട മിഷ്യനറിമാരിരുവരും അവിടെ നിന്ന് ഇക്കോന്യയിലേക്കത്രേ പോയതു്. അവിടെ അവർക്കുണ്ടായ അനുഭവം അന്ത്യോക്യയിലേതിൽ നിന്നു ഭിന്നമായിരുന്നില്ല. അതുകൊണ്ടു് അവർ ലുക്കവോന്യ പട്ടണങ്ങളായ ലുസ്ത്രാ, ദെർബ്ബ മുതലായ സ്ഥലങ്ങളിലേക്കു പോയി. ലുസ്ത്രയിൽ പൌലൂസ് പ്രവൃത്തിച്ച ഒരൽഭുതവും അനന്തര സംഭവങ്ങളും സവിസ്തരം നാമിവിടെ വായിക്കുന്നു. അജ്ഞരും സാധാരണരുമായ ആ ജനസമൂഹത്തോടു്, അദ്ദേഹം സാധരണ തത്വങ്ങളെ ആശ്രയിച്ചു ഒരു പ്രസംഗം ചെയ്തു അതു് അവർക്കു യോജിച്ചതുമായിരുന്നു. എങ്കിലും യഹൂദ വിദ്വേഷം അവിടെയും അവർക്കു് സ്വസ്ഥത നൽകിയില്ല. സ്തേഫാനോസിനെ കല്ലെറിയുന്നതിനു നേതൃത്വം വഹിച്ച പൌലൂസ് ഇവിടെ കല്ലേറു കൊള്ളേണ്ടതായിവരുന്നു എങ്കിലും അതിൽ അദ്ദേഹം ഖേദിക്കുകയോ ഭഗ്നോത്സാഹനാകുകയോ ചെയ്തില്ല. നമ്മുടെ വിശ്വാസം ഏതെങ്കിലും തരത്തിലുള്ള ത്യാഗത്തിനു ഇടയാക്കുന്നുണ്ടോ? ഇല്ലെങ്കിൽ തന്നെയും കഷ്ടതകൾക്കു വിധേയമായേക്കാവുന്ന ഏതെങ്കിലും മാർഗ്ഗം സ്വീകരിക്കേണ്ടിവന്നാൽ അതിനുള്ള സന്നദ്ധതയെങ്കിലും നമുക്കുണ്ടോ?

**വെള്ളി. അപ്പൊ. പ്ര. 14. 20—28.**

ഈ മിഷ്യനറിമാരുടെ പ്രഥമ യാത്ര ദെർബ്ബ കൊണ്ടവസാനിച്ചു. തിരികെ സ്വദേശത്തേക്കു് പോകുന്നതിനു് സുരക്ഷിതമായ ഇതരമാർഗ്ഗമുണ്ടായിരുന്നു എങ്കിലും സുവിശേഷ താല്പര്യങ്ങളെ വിസ്മരിച്ചു് സുരക്ഷിതത്വം ആരായുന്നവരായിരുന്നില്ല അവരിരുവരും. അവർ സ്ഥാപിച്ച സഭകളെ ശക്തിപ്പെടുത്തി ഭരണപരമായി വേണ്ട കാര്യങ്ങൾ ക്രമീകരിക്കേണ്ടതാവശ്യമായിരുന്നു. പ്രത്യേകിച്ചു് ആ സഭകൾ ഓരോന്നും ധൃതഗതിയിലാണല്ലൊ അവർ ഉപേക്ഷിച്ചിട്ടുപോയതു്. ഗലാത്യ സഭകളിൽ "മൂപ്പന്മാരെ" നിയമിച്ചതു് വൈദിക പദവിയുടെ രൂപീകരണത്തിന്റെ പ്രഥമ പടികളെന്ന നിലയിൽ രസകരവും പ്രയോജനപ്രദവുമായ ഒരു പഠനവിഷയമായിരിക്കും.

ഉദ്ദേശം പതിനെട്ടു മാസക്കാലത്തിനുശേഷം അവരിരുവരും അന്ത്യോക്യയിൽ എത്തിച്ചേർന്നു. വിശ്വാസികളായ സഹോദരങ്ങളെ അവർക്കറിയിപ്പാനുണ്ടായിരുന്നതു് അൽഭുതകരമായ ഒരു സംഭവ പരമ്പരയായിരുന്നു. അതേ ദൈവം തങ്ങളോടുകൂടി ഇരുന്നു ചെയ്തതൊക്കെയും തന്നെ. "നാം അനേക കഷ്ടങ്ങളിൽ കൂടി ദൈവരാജ്യത്തിൽ പ്രവേശിക്കേണ്ടതാകുന്നു." ക്രിസ്ത്യാനി ഏതുകാലത്തും, സ്വജീവിതത്തിൽ നൂതനമായി പഠിക്കേണ്ട ഒരു പാഠമാണിതു്.

**ശനി. എഫേസ്യ 4. 17-32**

അപ്പൊസ്തലൻ നഗരത്തിൽ നിന്നു നഗരത്തിലേക്കുപോകവേ പുറജാതികളുടെ ദുഷിച്ചജീവിതം അദ്ദേഹം ശരിയായികണ്ടറിഞ്ഞു. അതിന്റെ ഒരു ചിത്രമാണു നാമിവിടെ വായിക്കുന്നതു്. പുറജാതിലോകം അവരുടെ പ്രത്യേക സംസ്കാരമെല്ലാമുണ്ടായിരുന്നിട്ടും അധർമ്മത്തിൽ അടിയുറച്ചു പോയിരുന്നു. അങ്ങനെയുള്ള സാഹചര്യത്തിൽ ജീവിച്ച അനേകർ ക്രിസ്തുവിന്റെ സുവി-

# സഭാസമാധാനം അടുത്തപടി എന്തു്?

## പീസ്‌ലീഗ്കാരുടെ ശ്രദ്ധയ്ക്കു്

(ഡീക്കൻ എ. ജി. ജോൺ, ബി. ഡി.)

പീസുലീഗുകാരുടെ വളരെ ശ്ലാഘനീയമായ പ്രയത്നം മുഖാന്തിരം ഇരുഭാഗത്തെയും തിരുമേനിമാർ ഒരു കോൺഫറൻസ് നടത്തുകയും സഭാസമാധാനം കൈവരുത്തുന്നതിനു് ഒരു ഒത്തുതീർപ്പിൽ എത്തിച്ചേരുകയും ചെയ്തു. അവർ ഐകകണ്ഠ്യേന സ്വീകരിച്ച വ്യവസ്ഥകൾ അന്ത്യോഖ്യാപാത്രിയർക്കീസിനു് അയച്ചുകൊടുത്തു. എന്നാൽ സഭയിലെ എല്ലാ അംഗങ്ങളുടേയും പ്രത്യാശക്കു വിപരീതമായ ഒരു സ്വീകരണമാണു് അന്ത്യോഖ്യാപാത്രിയർക്കീസിൽനിന്നു ഈ നിർദ്ദേശങ്ങൾക്കു ലഭിച്ചതു് എന്നാണു ന്യായമായി അനുമാനിക്കേണ്ടതു്. ചുരുക്കത്തിൽ സമാധാനം കണ്ടെത്തുന്നതിനു് സാദ്ധ്യത വളരെ കുറയുന്നു. ഈ സ്ഥിതിയിൽ എന്താണു ചെയ്യേണ്ടതു് എന്നാണു് ഇപ്പോഴത്തെ പ്രശ്നം. മലങ്കരസഭയുടെ പുരോഗമനത്തിനു് ഉതകാത്ത ഒരു പരദേശബന്ധം ഇല്ലാതെ ഇരിക്കുന്നതു് കൂടുതൽ ഗുണകരമായേ വരുകയുള്ളൂ. സഭയുടെ ആത്മീയവും സംസ്കാരപരവുമായ പുരോഗമനത്തെ വിഘ്നപ്പെടുത്തുന്ന ഒരു കൂട്ടുകെട്ടു് ഇല്ലാതെവരുന്നതിൽ ഖേദിക്കേണ്ട ആവശ്യമില്ല.

ഇരുഭാഗക്കാരും യോജിച്ചാലും ഇല്ലെങ്കിലും സ്വതന്ത്രമായ ഒരു സഭയാണു് നമുക്കാവശ്യം. ആ സ്വാതന്ത്ര്യപരിധിക്കുള്ളിൽ ഉൾക്കൊള്ളാവുന്നിടത്തോളം വ്യക്തികളേയോ കക്ഷികളേയോ സഭയിൽ ഉൾക്കൊള്ളേണ്ടതാണു്. സ്വാതന്ത്ര്യം എന്നതു് കേവലം ഉൾഭരണസ്വാതന്ത്ര്യംമാത്രം ആയിത്തീരരുതു്. ഉൾഭരണസ്വാതന്ത്ര്യം അത്യന്താപേക്ഷിതമാണു്. എന്നാൽ ആത്മീയവും സംസ്കാരപരവുമായ സ്വാതന്ത്ര്യമാണു് കൂടുതൽ ആവശ്യം. ആത്മീയവും സംസ്കാരപരവുമായ സ്വാതന്ത്ര്യമെന്നു പറഞ്ഞാൽ എന്തെന്നു വ്യക്തമാക്കാം.

### 1. ആത്മീയസ്വാതന്ത്ര്യം

നാം കണ്ണുതുറന്നു് ചുററുപാടും നോക്കേണ്ടതു് ആവശ്യമാണു്. സിറിയായിലുള്ള ഏതാനും സഹസ്രം പുരാതനക്രിസ്ത്യാനികളോടല്ലാതെ മററു യാതൊരു ക്രൈസ്തവസഭകളുമായിട്ടു് യാതൊരു തരത്തിലുള്ള ബന്ധവുമില്ലാതെയാണു് ഈ അനേക നൂററാണ്ടുകൾ നാം കഴിച്ചുകൂട്ടിയതു്. ഈസംഗതിയേപ്പററി നാം ചിന്തിക്കുന്നുണ്ടോ? മേലാൽ ഇത്തരത്തിൽ ഒററതിരിഞ്ഞു് മററു ക്രൈസ്തവസമൂഹങ്ങളിൽനിന്നു മുഴുവനും അകന്നു് പുരോഗമനരഹിതമായജീവിതം നയിക്കുന്നതിനു നമുക്കു കഴിയുമോ?

അതിനാൽ മററുസഭകളുമായി ഐക്യതയിൽ വരുന്നതിനുള്ള പരിപൂർണ്ണസ്വാതന്ത്ര്യമാണു് നമുക്കുണ്ടായിരിക്കേണ്ടതു്. ആ സ്വാതന്ത്ര്യം പ്രയോഗപദ്ധതിയിൽ വരുത്തേണ്ട കാലവും അതിക്രമിച്ചിരിക്കുന്നു. സാർവത്രിക ക്രൈസ്തവസഭയിൽനിന്നുള്ള ആത്മീയ വേർപാടുമൂലം നമ്മുടെ സഭ കേവലം ഒരു മൃതശരീരമായിത്തീർന്നുകൊണ്ടിരിക്കുന്നുവെന്നുള്ള വസ്തുത അറിയുന്നവർ എത്ര പേർ ഉണ്ടു്.?

### 2. സംസ്കാരപരമായ സ്വാതന്ത്ര്യം

നമ്മുടെ ക്രൈസ്തവജീവിതം ദേശീയസംസ്കാരവുമായി ഘടിപ്പിക്കേണ്ട ആവശ്യം എത്രയെന്നു് പറഞ്ഞറിയിക്കാൻ പാടില്ല. സംസ്കാരപരമായി നമ്മുടെ ചുററുപാടുമായി ബന്ധവും പരസ്പരധാരണയും ഉണ്ടായിരിക്കുന്നതു് സഭയുടെ സുവിശേഷപരമായ പ്രവൎത്തനത്തിനു (Evanlgelistic missiou) അത്യന്താപേക്ഷിതമായ ഒരു ഘടകമാണു്. അ ബിസംസ്കാരത്തിന്റെ പരിധിക്കുള്ളിൽ ജീവിക്കാൻ ഉദ്ദേശിക്കുന്നവർ എന്റെ ഈ രണ്ടാമത്തെ വിവാദം ഗ്രഹിക്കയില്ല. അതിനോടു ഒരു പ്രതികൂലമനോഭാവം അവലംബിക്കുകയും ചെയ്യും. എന്നാൽ യഥാർത്ഥമായി ക്രിസ്തുവിന്റെ സുവിശേഷത്തെ സ്നേഹിക്കുന്നവർക്കു് സംസ്കാരസ്വാതന്ത്ര്യത്തിന്റെ ആവശ്യത്തെ ഗ്രഹിപ്പാൻ കഴിയും.

ഈ അവസ്ഥയിൽ നാം ഇപ്പോൾ എന്താണു ചെയ്യേണ്ടതു്. നമ്മുടെ പ്രയത്നം താഴെച്ചേർക്കുന്ന കാര്യങ്ങളെ സാധിക്കുന്നതിലേക്കു് തിരിപ്പിക്കേണ്ടതാണു്.

(1) അന്ത്യോഖ്യാബന്ധത്തെ പ്രതിഷേധിച്ചു് പരിപൂർണ്ണസ്വാതന്ത്ര്യം പ്രഖ്യാപിക്കുക.

(2) ഉടനെതന്നെ മാർത്തോമ്മാസഭയോടു് ഐക്യം സൃഷ്ടിക്കുക.

(3) മേൽപറഞ്ഞവ രണ്ടും സാധിച്ചതിന്റെശേഷം സാർവത്രികമായ ആത്മീകബന്ധം വികസിപ്പിക്കുന്നതിന്റെ പ്രഥമപടിയായി ചർച്ചു് ഓഫ് ഇൻഡ്യാ (ആംഗ്ലിക്കൻ) സഭയുമായി ഇൻറർകമ്മ്യൂണിയൻസ്ഥാപിക്കുക.

ഈ പദ്ധതിയോടു പ്രതികൂലമനോഭാവമുള്ളവരായി പലരും ഉണ്ടായി എന്നുവരും. അപ്രകാരമുള്ളവർ നമ്മുടെ സഭയിൽനിന്നു പിന്മാറി പാത്രിയർക്കീസിന്റെ കക്ഷി ശക്തിപ്പെടുത്തുകയോ റോമ്മാസഭയിൽ ചേരുകയോ ചെയ്യും. എന്നാൽ വേണ്ടത്ര ഉൽബോധനംമൂലം അപ്രകാരം തെററിയും ഇടറിയും പോകുന്നതിൽ അധികപങ്കിനേയും സ്വാതന്ത്ര്യത്തിന്റെയും പുരോഗമനത്തിന്റെയും വെളിച്ചത്തിലേക്കും നമ്മുടെ കൂട്ടായ്മയിലേക്കും തിരിയെ ആകർഷിക്കാൻ കഴിയും. പിന്നെയും ദുശാഠ്യംപിടിക്കുന്ന ചില യാഥാസ്ഥിതികന്മാരും ദുർവാശിക്കാരും കണ്ടു എന്നുവരും. അപ്രകാരമുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുകയേയുള്ളൂ നിർവാഹം.

ഈ നിർദ്ദേശങ്ങളിലേക്കു പീസുലീഗുകാരുടെയും പുരോഗമനകക്ഷികളായ എല്ലാവരുടേയും ശ്രദ്ധയെ ആകർഷിച്ചുകൊള്ളുന്നു.

(ഈ ലേഖനത്തിൽ പ്രകടമായിരിക്കുന്ന അഭിപ്രായങ്ങളിൽ ചിലതിനോടു് ചർച്ചുവീക്ക്‌ലി പത്രാധിപസമിതി വിയോജിക്കുന്നു എങ്കിലും സുറിയാനിസഭാംഗവും കൽക്കട്ടാ ബിഷോപ്പ് കോളജ് ലക്ചററുമായ ബഹു. ശെമ്മാശന്റെ സുചിന്തിതമായ അഭിപ്രായമെന്ന നിലയിൽ ഈ ലേഖനം പ്രസിദ്ധപ്പെടുത്തുന്നതാണു്. പത്രാ.)

---

ശേഷത്താൽ ആകർഷിതരായതു് ഒരു അൽഭുതമല്ലയോ? എന്നാൽ അതിനു അവരുടെ പൂർവജീവിതത്തിൽനിന്നു് പൂർണ്ണ സ്വതന്ത്രരാകേണ്ടതാവശ്യമായിരുന്നു. ഒരു പുതിയ ജീവിതമായിരുന്നു അവൎക്കാവശ്യം. ഇപ്രകാരമുള്ള ഒരു പുതിയജീവിതമാണു നമുക്കും ഇന്നാവശ്യമായിരിക്കുന്നതു്. അല്ലാത്തുള്ള ജീവിതം പൂർണ്ണമല്ല. പൂർവ ജീവിതത്തിന്റെ ലാഞ്ഛനയേതെങ്കിലുമുണ്ടെങ്കിൽ അതു് ജീവിതത്തെ മുഴുവൻ ദൂഷിപ്പിക്കാതെയിരിക്കയില്ല. അതുകൊണ്ടു് പരിശുദ്ധാത്മാവു് നമ്മെ അടക്കിഭരിച്ചു് നയിക്കേണ്ടതാവശ്യമാകുന്നു. അതിനായി നമുക്കു പ്രാർത്ഥിക്കാം.

# മദ്ധ്യവേനൽ യുവജനസമ്മേളനങ്ങൾ

## വൈ. സി. സി. ഏ വെക്കേഷൻ കോഴ്സ്

അഖിലേൻഡ്യാ ഭൂകമ്മററിയുടെ അദ്ധ്യക്ഷനും മഹാത്മാഗാന്ധിയുടെ പ്രമുഖശിഷ്യനും സഹപ്രവർത്തകനുമായ ഡോക്ടർ ജെ. സി. കുമരപ്പായുടെ പ്രധാന നേതൃത്വത്തിൽ മെയ് 24-ാംതീയതി വൈകിട്ടു മുതൽ 24-ാം തീയതി കാലത്തു വരെ മങ്ങാനം ക്രൈസ്തവാശ്രമത്തിൽ വച്ചു യൂത്തു ക്രിസ്ത്യൻ കൌൺസിൽ ഓഫ് ആക്ഷൻെറ (Youth Christian Council of Action) വാർഷികസമ്മേളനവും പഠനക്ലാസ്സുകളും നടക്കുന്നതാണ്. "നമ്മുടെ ഭൂപ്രശ്നം" എന്ന വിഷയം കൂടാതെ ശാന്തിനികേതനത്തിലും സേവാഗ്രാമിലും കൂടിയ അഖിലലോക സമാധാനസമ്മേളനത്തിൻെറ തീരുമാനങ്ങളെ അടിസ്ഥാനപ്പെടുത്തി "സമാധാനപ്രശ്നം" എന്ന വിഷയത്തെയും അധികരിച്ചു പഠനം നടക്കുന്നതായിരിക്കും.

ഈ രാജ്യത്തെ കമ്മ്യൂണിസ്റ്റ് പ്രശ്നം ഭൂപ്രശ്നം, വർഗ്ഗീയപ്രശ്നം എന്നീ വിഷയങ്ങളെ അസ്പദമാക്കി മെയ് മാസം 25, 26, 27 എന്നീ തീയതികളിൽ യഥാക്രമം ഡോക്ടർ കുമാരപ്പായുടെ അദ്ധ്യക്ഷതയിൽ പ്രത്യേക സമ്മേളനങ്ങൾ ഉണ്ടായിരിക്കും. ഭൂപ്രശ്നത്തെക്കുറിച്ചുള്ള സമ്മേളനം ബഹു: ചീഫ് മിനിസ്റ്റർ ശ്രീ റ്റി. കെ. നാരായണപിള്ളയുടെ സാന്നിദ്ധ്യത്തിൽ തിരുവിതാംകൂർ-കൊച്ചി ഭൂകമ്മററി അംഗമായ ശ്രീ വി. ഒ. മർക്കോസ് ഉൽഘാടനം ചെയ്യുന്നതാണ്. ഈ സമ്മേളനത്തിൽ ബഹു: ശ്രീ ഇ. ജോൺ ഫീലിപ്പോസ്, ഡോക്ടർ പി. ജെ. തോമസ്, ശ്രീ കെ. എ. മാത്യു, സി. ജെ. തോമസ് മുതലായവരും സന്നിഹിതരായിരിക്കും. വർഗ്ഗീയം എന്ന വിഷയത്തെ അധികരിച്ചുള്ള സമ്മേളനം ശ്രീ പട്ടം താണുപിള്ള ഉൽഘാടനം ചെയ്യുന്നതാണ്. ശ്രീമാന്മാരായ പി. റ്റി. ചാക്കോ, മന്നത്തു പത്മനാഭൻ, ഈ. പി. വറുഗീസ്, കെ. സി. മാമ്മൻ മാപ്പിള, കെ. ഐ. ചെല്ലപ്പൻപിള്ള മുതലായവർ ഇതിൽ സംബന്ധിക്കാമെന്നു സമ്മതിച്ചിട്ടുണ്ട്. 23-ാം തീയതി ഞായറാഴ്ച വൈകിട്ടു ആശ്രമത്തിൽവച്ചു ബഹു: ശ്രീ പനമ്പള്ളിയുടെ അദ്ധ്യക്ഷതയിൽ നടക്കുവാനുള്ള പൊതുയോഗത്തിൽ ലോകസമാധാനവും അടിസ്ഥാനവിദ്യാഭ്യാസവും എന്ന വിഷയത്തെ പുരസ്കരിച്ചു ശ്രീ കുമാരപ്പാ പ്രസംഗിക്കുന്നതാണ്.

ഭക്ഷണച്ചെലവുൾപ്പെടെയുള്ള ഫീസ് 7 രൂപായും ഒരു ദിവസത്തേക്കു രണ്ടു രൂപായും ഒരു നേരത്തെ ഭക്ഷണത്തിനു അര രൂപായും ആയിരിക്കും. സമ്മേളനത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ കെ. കെ. ചാണ്ടി, ക്രൈസ്തവാശ്രമം, മാങ്ങാനം, കോട്ടയം. എന്ന വിലാസത്തിൽ മെയ് മാസം 12-ാം തീയതിക്കു മുമ്പായി ഒരു രൂപാ രെജിസ്ട്രേഷൻ ഫീസ് സഹിതം അപേക്ഷിക്കുക.

സ്ത്രീകൾക്കു പ്രത്യേക സൌകര്യം ഉണ്ടായിരിക്കുന്നതാണ്.

## തെന്നിൻഡ്യാസഭായുവജന കോൺഫറൻസ്

ചർച്ച് ഓഫ് സൗത്ത് ഇൻഡ്യാ യുവജനകോൺഫറൻസിൻെറ 4-ാമതു വാർഷികസമ്മേളനം ഏപ്രിൽ 25 മുതൽ 29 വരെയുള്ള തീയതികളിൽ പള്ളം ബുക്കാനാൻ ഇൻസ്റ്റിറ്റ്യൂഷനിൽ വച്ചു നടക്കുന്നതായിരിക്കും. ഡാക്ടർ ഫ്റാങ്ക് ലേക്ക്, റെവ. പോൾ രമേശം, റെവ. ജോൺ ബീൽ എന്നിവരായിരിക്കും സമ്മേളനനേതാക്കൾ. ബിഷോപ്പ് തിരുമനസ്സിലെ നേതൃത്വത്തിലായിരിക്കും വേദാദ്ധ്യയനം നടത്തുന്നതു്. അദ്ധ്യയനക്കമ്മീഷൻ നേതാക്കളായി സിസ്റ്റർ റേച്ചൽ, ശ്രീ കെ. കെ. ചാണ്ടി, ശ്രീ എ. സി. ഉമ്മൻ, റെവ. സി. ഐ. ഏബ്രഹാം എന്നിവരും സമ്മേളനത്തിൽ പങ്കുകൊള്ളുന്നതായിരിക്കും.

## മാർത്തോമ്മാവിദ്യാർത്ഥി കോൺഫറൻസ്

മാർത്തോമ്മാവിദ്യാർത്ഥി കോൺഫറൻസിൻെറ നാൽപ്പതാമതു വാർഷികസമ്മേളനം തിരുവല്ലാ നിക്കോൾസൺ സ്കൂളിൽവച്ചു മേടമാസം ഒന്നു മുതൽ അഞ്ചു വരെയുള്ള തീയതികളിൽ നടക്കുന്നതായിരിക്കും. നേതാക്കന്മാരായി യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി, മാർ മത്ഥ്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി, ഡാക്ടർ ഇ. എഫ്. പേറൻ, ഡാക്ടർ ഫ്റാങ്ക് ലൂക്ക്, ശ്രീ സി. പി. മാത്യു എന്നിവരെ കൂടാതെ ശ്രീ സി. റ്റി. വേണുഗോപാലനെയും പ്രതീക്ഷിക്കുന്നു. സഭാനേതാക്കന്മാരായ മററു പലരും സമ്മേളനത്തിൽ പങ്കെടുക്കുന്നതായിരിക്കും. റെവ. പി. തോമസ്, റെവ. കെ. പി. ഫിലിപ്പ്, റെവ. ഡീക്കൻ എം. എ. തോമസ്, മിസ്സ് മറിയം സാമുവേൽ, മിസ്സസ്സ് അന്നമ്മ ഇട്ടിയേരാ ആദിയായവരുടെ നേതൃത്വത്തിൽ "കമ്മീഷൻ" അടിസ്ഥാനത്തിലുള്ള പ്രത്യേക അദ്ധ്യയനക്ലാസ്സുകളും ഉണ്ടായിരിക്കും.

---

## മാർ പീലക്സീനോസ് മെത്രാപ്പോലീത്താ

### പ്രോഗ്രാം

മേടം 2 (ശ) കരമ്പാലപള്ളി
3 (ഞ) കടശനാട്ടുപള്ളി
6 (ബു) മാക്കാൻകുന്നുപള്ളി
7-9 (വ്യാ-ശ) വാകത്താനം പള്ളി
10 (ഞാ) കരമ്പാലപള്ളി തുമ്പമൺ.
17 (ഞാ) കാരിച്ചാൽ പള്ളി
20 (ബു) മാവേലിക്കര പള്ളി
21 (വ്യാ)23(ശ) പാലിയേക്കര പള്ളി
24 (ഞാ) കാട്ടൂർ പള്ളി
25 (തി) പൊങ്ങലടി പള്ളി
31 (ഞാ) ബുധനൂർ പള്ളി

Reg: No. T 364  Licence No 498  Date 20-8-1946  Reg. M 526

# THE CHURCH WEEKLY

## അമേരിക്കൻ കത്ത്

I

അമേരിക്കയിലെ സർവകലാശാലകളിൽ ഒൻപതാമത്തെ സ്ഥാനം അർഹിക്കുന്ന മെഥഡിസ്റ്റു സഭയുടെ വകയായ ബോസ്റ്റൺ യൂണിവേഴ്സിററിയിൽ കഴിഞ്ഞവാരം രണ്ടുദിവസം പ്രത്യേക ഉൽഘാടനയോഗങ്ങളും മററും നടന്നു. 20 ലക്ഷം ഡോളർ (ഒരു ഡോളർ ഏകദേശം 5 രൂപാ) വിലപിടിക്കുന്ന പുതിയ വൈദീകവിദ്യാലയവും 10 ലക്ഷം ഡോളർ ചെലവുചെയ്തു പണിത പുതിയ ചാപ്പലും ഉൽഘാടനം ചെയ്യപ്പെട്ടു. അതോടനുബന്ധിച്ച് ഒരു "Mid Century Institute on Religion in a World of Tensions" നടത്തുകയും ചെയ്തു. ഓണററിഡിഗ്രികൾ സമ്പാദിച്ചവരിൽ ഒരാൾ റഷ്യൻ ഓർത്തഡോക്സ് സഭാ വേദശാസ്ത്രജ്ഞനായ ഫാദർ ജോർജ് ഫ്ളോറോസ്കി ആയിരുന്നു എന്നുള്ളതും പ്രത്യേകം പ്രസ്താവ്യമത്രെ. Doctor of Sacred Theology എന്ന ഡിഗ്രി അദ്ദേഹത്തിനു നൽകപ്പെട്ടു.

II

അമേരിക്കയിലെ Fundamentalist സഭകളിൽ ഇപ്പോൾ അസാധാരണമായ ഉണർവുയോഗങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. പ്രസിദ്ധനായിരുന്ന "ബില്ലി സൺഡേ"യെപ്പോലെ ഉണർവുയോഗങ്ങൾ നടത്തുവാൻ ഇപ്പോൾ എഴുന്നേററിരിക്കുന്നത് സുവിശേഷകൻ "ബില്ലി ഗ്രഹാം" എന്ന് 6 അടി രണ്ടിഞ്ചു ഉയരമുള്ള 31 വയസ്സായ ഒരു യുവാവത്രെ. കെട്ടിടങ്ങളിൽ സ്ഥലമില്ലായ്കയാൽ മിക്ക യോഗങ്ങളും തുറസ്സായ കളിസ്ഥലങ്ങളിലും മററുമാണ് നടത്തുന്നത്. ദക്ഷിണകരോളിനായിൽ അവസാനയോഗത്തിൽ സംബന്ധിച്ച 36000 അംഗങ്ങളിൽ 7000 പേർ യേശുക്രിസ്തുവിന്നായി ജീവിക്കാൻ നിശ്ചയിച്ചതായറിയുന്നു. ബോസ്റ്റൻ, ചിക്കാഗോ, കാലിഫോർണിയാ ആദിയായ സ്ഥലങ്ങളിലും ആയിരക്കണക്കിനാളുകൾ പ്രസ്തുതയോഗത്തിന്റെ ഫലമായി മാനസാന്തരപ്പെട്ടുപോലും. ഈ ദൃശം ഉണർവുകൾ ഉപരിപ്ളവമെന്നു പറയാവുന്നതാണെങ്കിലും ലോകമയത്വത്തിലാണ്ടുപോയവർക്കു അവിടെ ആശ്വാസവും തൃപ്തിയുമില്ലാതെ ആദ്ധ്യാത്മികാനുഭവങ്ങളിലേക്കു തിരിയുവാനാഗ്രഹിക്കുന്നു എന്നതിന്റെ സൂചനയായിട്ടെങ്കിലും അതിനെ പരിഗണിക്കാവുന്നതാണ്.

III

"ഹൈഡ്റജൻബോമ്പ്" നിർമ്മിക്കുവാൻ പ്രസിഡണ്ടു ട്രൂമാൻ അനുവാദം നൽകിയവാർത്ത വായനക്കാർക്കു അറിവുള്ളതാണല്ലോ. ഇത്തരം പരിപാടികൾ തുടർന്നാൽ തൽഫലമായി Radiosetirty മൂലം സകലജീവികളേയും നശിപ്പിക്കുവാൻ ഇടയാകുമെന്നും രാഷ്ട്രങ്ങൾ ആത്മഹത്യാകരമായ ഈ ദൃശയത്നങ്ങളിൽനിന്നു പിന്മാറണമെന്നും ആൽബർട്ട് അയിൻസ്റ്റയിൻ, പ്രഫസർ ഹാരിസൺ ബ്രൗൺ ആദിയായ ശാസ്ത്രജ്ഞന്മാർ പ്രസ്താവനകൾ പുറപ്പെടുവിച്ചിട്ടുണ്ട്. കഴിഞ്ഞയാഴ്ച നോബൽ സമ്മാനാർഹിതനായ ഒരു ശാസ്ത്രജ്ഞൻ പ്രസ്താവിച്ചതു്, ഹൈഡ്റജൻബോമ്പു നിർമ്മിക്കുവാൻ തക്ക സാദ്ധ്യതകൾ ഇതഃപര്യന്തം കരഗതമായിട്ടില്ലെന്നാണ്. ക്രൈസ്തവനേതാക്കളിൽ ഭൂരിപക്ഷവും സമാധാനയത്നത്തിനു ഉത്തേജനം നൽകുന്നുണ്ടെന്നു പറയാം. റഷ്യ ബോമ്പു നിർമ്മിക്കുന്നതിനാൽ അമേരിക്കയും തയ്യാറായിരിക്കണമെന്നത്രെ റയിനോൾഡ് നീബർ തുടങ്ങിയ ചില ക്രൈസ്തവനേതാക്കളുടെ അഭിമതം. Iron Curtain തകർത്തു ഐക്യത വരുത്തുവാനും അഖിലലോക ഭരണക്രമം സാധിതപ്രായമാക്കുവാനും ക്രിസ്തീയസഭകൾ നൽകുന്ന ഉത്തേജനം തുലോം കുറച്ചുമാത്രമെന്നുവേണം പറവാൻ. സകലക്രൈസ്തവരും ഒത്തൊരുമിച്ചു പ്രാർത്ഥിക്കേണ്ട ഒരുവിഷയമത്രെ ഇതു്.

IV

കഴിഞ്ഞയാഴ്ച ന്യൂയോർക്കിലുള്ള റഷ്യൻ ഓർത്തഡോക്സ് യുവജനസഖ്യത്തിൽ പ്രസംഗിക്കുവാൻ എന്നെ ക്ഷണിച്ചിരുന്നു. അവിടെ മുപ്പതോളം റഷ്യൻ സഭാംഗങ്ങളോടു് നമ്മുടെ സഭയെക്കുറിച്ചും മററും ഞാൻ പ്രസംഗിച്ചു. രണ്ടാഴ്ചയ്ക്കുമുമ്പ Holy Cross Monastery യിൽ പോയി രണ്ടുദിവസം ധ്യാനയോഗത്തിൽ കഴിച്ചു. നമ്മുടെ സഭയുടെ യോജിപ്പിൽ ഇവരെല്ലാം ആഹ്ളാദിക്കുവാൻ ഇടയാക്കിയതു ഭോഷത്വമായിപ്പോയോ? പാത്രിയർക്കീസ് ഇരുമ്പു യവനിക തകർക്കുവാൻ സമ്മതിക്കയില്ലെന്നോ? (മലങ്കരസഭാംഗങ്ങൾ ഒത്തൊരുമിച്ചു മററൊരു കൂനംകുരിശു സത്യം ചെയ്തെങ്കിലെ പാത്രിയർക്കീസു പഠിക്കുകയുള്ളായിരിക്കും.) ദൈവമായ പിതാവു സഭയെ കൈവിടുകയില്ല വീണ്ടും പുനരാഗമിക്കുക. ഡീക്കൻ എം. വി. ജോർജ്.



Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam.